BOOK 3.
ഫാൽഗു

NO 12
൧൦൭൯

20124







# വിദ്യാഭിവർദ്ധിനി

## വിഷയവിവരം.

## ആരോഗ്യം അഭിവൃദ്ധിയാകുന്നതെങ്ങിനെ?

# ആതങ്കനിഗ്രഹ ഗുളികകൾ.

പ്രകൃതിവിരോധമായ ചില പ്രവൃത്തികളാൽ ആരോഗ്യത്തെ തീരെ ഇല്ലാതാക്കി കഷ്ടപ്പെടുന്നവൎക്ക് അമൃതുപോലെയുള്ള ഔഷധം.

ഈ ഔഷധം മുഖ്യമായി ശുക്ലസ്രാവം, ധാതുക്ഷയം, ഇന്ദ്രിയസ്ഖലനം, എല്ലാവിധ യോനിസ്രാവം, രക്തദൂഷ്യം, അജീൎണ്ണം, മൂത്രസംബന്ധമായ എല്ലാവിധ രോഗങ്ങളേയും, വേരോടെ നീക്കംചെയ്യുന്നു. രക്തത്തെ ശുദ്ധീകരിച്ചു ദേഹത്തിന്നു പ്രഭയെ കൊടുക്കുന്നു. ദാമ്പത്യസുഖം പൂൎണ്ണമായി അനുഭവിപ്പാൻ ഇടവരുത്തുന്നു.

പരീക്ഷാൎത്ഥം:— ൩൨ ഗുളിക അടങ്ങിയ പെട്ടി ഒന്നുക്ക്
വില ഉറുപ്പിക ൧, മാത്രം

മേൽവിലാസം അയച്ചുകൊടുക്കുന്നവൎക്ക് യാതൊരുവിലയും കൂടാതെ ആരോഗ്യത്തേയും മററുവിവരങ്ങളേയും അറിയിക്കുന്ന ഒരു പുസ്തകം സമ്മാനമായികൊടുക്കുന്നതാകുന്നു.

അപേക്ഷിക്കുവിൻ:—
വൈദ്യശാസ്ത്രി മണിശങ്കർ ഗോവിന്ദജി,
ആതങ്കനിഗ്രഹ ഔഷധാലയം.
൨൩. ബ്രാഡ്‌വെ, മദിരാശി.

# വിദ്യാഭിവർദ്ധിനി.

"വിദ്യാധനം സർവ്വധനാൽ പ്രധാനം."

പുസ്തകം ൩. } ൧൦൮൪ കുംഭം. } ലക്കം ൫

## മംഗളം.

പ്രദ്യോതമാനനവലേഖനരശ്മിയേന്തി-
ഖദ്യോതദേവനിഭമുജ്ജ്വലശോഭയോടെ
വിദ്യാവിഹീനരുടെയന്ധതമസ്സകററി
"വിദ്യാഭിവർദ്ധിനി" വിളങ്ങണമായുഗാന്തം.

വി. എൻ. ഉക്കാരിയ്യർ.

## തത്വജ്ഞാനം.

മാന്നാർ പി. എസ്സ്. കുഞ്ഞൻപിള്ള.

അന്ന് ദുർഗ്ഗാഷ്ടമി ആയിരുന്നു. കാലത്തെ പൂജവപ്പ് കഴിഞ്ഞു. പുസ്തകം വായിക്കാൻ നിവൃത്തിയല്ലാതായി. വിലയേറിയ സമയം ഉപയോഗശൂന്യമാക്കുന്നതു് ഒരു വലിയസാഹസമാണെന്നുതോന്നി ഞാൻ വിഷമിച്ചു. പുസ്തകം വായിക്കട്ടോ, എന്ന് ആലോചിക്കാതിരുന്നില്ല. ഏകാദശി മുതലായ ചില വ്രതങ്ങൾ, ദഹനേന്ദ്രിയത്തിന് വിശ്രമം നൽകാനാണെങ്കിൽ, നവരാത്രി നയനേന്ദ്രിയത്തിന് വിശ്രമം നൽകാനല്ലേ? പക്ഷെ, ആധുനികവിദ്വാന്മാരുടെ സ്ഥിതിയോർത്താൽ മാസംതോറും ഓരോ നവരാത്രിയെങ്കിലും ആവശ്യമായിരുന്നു. അവർ അത്രമാ

ത്തും നയനേന്ദ്രിയത്തെ ക്ലേശിപ്പിക്കുന്നുണ്ട്. അത്താഴമൂണു കഴിഞ്ഞ്, ഗ്രന്ഥക്കെട്ടഴിച്ച് രണ്ടുമിണ്ടും ചിലതാളുകൾ മറിച്ച്, ഓരോ അക്ഷരവും, 'തോടി', 'സുരുട്ടി', 'കാമോദരി', 'കല്യാണി' എന്നിങ്ങനെയുള്ള രാഗശതങ്ങളിൽ ചെലുത്തി ആലാപനം ചെയ്ത്, തലകുലുക്കി 'തകൃതി' കൂട്ടുന്ന പൂർവികഗന്ധർവന്മാർക്ക് ഒരു നവരാത്രിയുടെ ആവശ്യമേയില്ലതന്നെ. ഏതായാലും മാമൂലുകളെ ഭേദിപ്പിക്കാനോ, നാട്യകടത്താനോ നമുക്കധികാരമില്ല. ഈ അവസരത്തിൽ, ബൈബിളിലെ വിലക്കപ്പെട്ട മരം (Forbidden tree) എന്റെ സ്മൃതിപഥത്തിൽ എത്തി. ആദിപിതാക്കളായ, ആദം (Adam) ഈവ് (Eve) ഇവരോടു വിലക്കപ്പെട്ടമരത്തിൽനിന്നും പഴം പറിച്ചുതിന്നരുതെന്ന് ഭഗവാൻ ഉപദേശിച്ചു എന്നും, എന്നാൽ, അവർ ഒരു സർപ്പത്താൽ പ്രേരിതരായിട്ട്, ആ വൃക്ഷത്തിൽനിന്നും പഴം പറിച്ചുതിന്നു എന്നും, ആ നിമിഷംമുതൽ തങ്ങൾ നഗ്നരാണെന്നുള്ള വിചാരം ജനിക്കുകയാൽ, അവർ പാപാധീനരായി എന്നും ആണെല്ലോ കഥ. അജ്ഞതാലംഘനത്താൽ പാപം സമ്പാദിക്കേണ്ട എന്നു കരുതി, ഞാൻ മുറിയിൽകയറി കതകടച്ച് കട്ടിലിൽ കമഴ്ന്നുകിടന്നു വിചാരാധീനനായി. ആ അവസരത്തിൽ ഇതല്ലാതെ ഗത്യന്തരമില്ലായിരുന്നു.

എന്റെ ഹൃദയത്തിൽ തത്വജ്ഞാനം തള്ളിക്കയറി. മറ്റുവിചാരങ്ങളെല്ലാം സൂര്യോദയത്തിൽ, തൃണാഗ്രസംസ്ഥിതമായ ജലബിന്ദുക്കളുടെ അവസ്ഥയെ പ്രാപിച്ചു. ഹൃദയമൂഷയിൽനിന്നും, തത്വജ്ഞാനം ഉരുകിത്തെളിഞ്ഞ് ഈവിധം പ്രവഹിക്കാൻ തുടങ്ങി.

ചിലർ തത്വങ്ങൾ സംസാരിക്കുന്നു. അല്ല്, ഇക്കാലത്ത് ചിലർ സന്ന്യാസികളുംപോലെയാണെന്നുപറഞ്ഞാൽ ഏതുംപോരായ്കയില്ല. 'ഉദരനിമിത്തം ബഹുകൃതവേഷം' എന്നാണ് ഈ സന്ന്യാസിവേഷക്കാരുടെധ്യാനം. മന്ത്രവുമതുതന്നെ. ജനക്കൂട്ടമുള്ളിടത്ത് പോലീസ്സുകാർ അദൃശ്യംതെരയുന്നത്, ഈ ദുർദ്ദേവതകളെത്തന്നെയായിരിക്കും, അവരെക്കണ്ടാൽ ചോദ്യംതുടങ്ങി; ദേഹപരിശോധനയാരംഭിച്ചു; ഒന്നുകിൽ 'അറസ്റ്റ്'ചെയ്യും; അല്ലെങ്കിൽ, കേഡികളെപ്പോലെ അവരുടെ നോട്ടത്തിൽവയ്ക്കും. മററാരെയും അവർ ഇത്ര സൂക്ഷിക്കാറില്ല. യഥാർത്ഥസന്ന്യാസത്തെ ഈ ബ്രഹ്മാണ്ഡവഞ്ചകന്മാർ എത്രമാത്രം വ്യഭിചരിപ്പിച്ചു എന്നുനോക്കുക. അതുകൊണ്ടെന്ത്? സാധുസന്ന്യാസിമാർക്ക് സ്ഥാനമില്ല; നിലയില്ല; വിലയില്ല; വല്ല ഗുഹാന്തർഭാഗങ്ങളിലും കടന്നിരിക്കയല്ലാതെ അവർക്ക് ഗത്യന്തരമില്ല. അവരെല്ലാം കാട്ടുസന്ന്യാസിമാർ, മുൻപറഞ്ഞകൂട്ടർ നാട്ടുസന്ന്യാസിമാർ. കാഷായവസ്ത്രം ധരിക്കും; ജടവള

ളർത്തും; മുടിവളർത്തും: കമണ്ഡലുഎടുക്കും; ഒരു ഗർദ്ദഭച്ചുമട്ട് തോളിൽ
കയററും; യാത്രതിരിക്കും. ചോറുകിട്ടുന്നിടമന്വേഷിക്കും. സന്തതി
നാശംവന്ന വല്ല പ്രഭുകുടുംബങ്ങളിലൊ, സന്തതിസൌഖ്യമില്ലാത്തവല്ല
വന്ധ്യാഗൃഹങ്ങളിലൊ കടന്നുകൂടും. ജ്യോതിഷമായി; മന്ത്രമായി; ത
ന്ത്രമായി; ധ്യാനമായി, ഹോമമായി; ജപമായി, പുഷ്പാഞ്ജലിയാ
യി; എന്തിന്, ഒരു സന്തതിയെ ലഭിച്ചാൽ ഗൃഹനായിക സന്ന്യാസി
യെ വിടുകയില്ല. ഇല്ലെങ്കിലും തഥൈവ, ഇനിയും ചിലർ അധിക
ശമ്പളമുള്ള വല്ലവരുടേയും വീട്ടിൽ കടന്നുചെല്ലും. അവർ പോകുന്നി
ടമെല്ലാം പുറകേനടക്കും. വേഷ്ടിവേണം; പട്ടുവേണം, പട്ടുക്കുടവേണം
മെതിയടിവേണം; വലിയ 'ട്രങ്കു'പെട്ടിവേണം; കാലത്തേ മൂന്നാഴിപാലു
വേണം അതു് കുളിയും ജപവും കഴിയുന്നതിനുമുമ്പായാലും വിരോധമി
ല്ല. പാലല്ലേ? പതിനൊന്നോ പന്ത്രണ്ടുമണിക്ക് മൃഷ്ടാന്നം കിട്ടണം.
മൂന്നുമണിക്ക് തേയില കുടിക്കണം. കാപ്പി തീരെ സുഖമില്ല. തേയി
ലക്ക് വല്ല പലഹാരമോ, പഴമൊ ഉണ്ടായാൽ ഏററവുംനന്നു. വൈകു
ന്നേരത്തെ ധ്യാനംകഴിഞ്ഞാൽ ചൂടുചോറുകിട്ടണം. പരിപ്പും നെയ്യും
ഇല്ലെങ്കിലും വേണ്ടില്ല. നിദ്രക്കുമുമ്പ് മുന്നാഴിപാലാണു് പതിവു്; ഇ
രുനാഴിയായാലും കഷ്ടിച്ചു് കഴിച്ചുകൂട്ടാം. സ്വാമി രാത്രിമുഴുവനും ധ്യാ
നത്തിലാണത്രെ. പേരോ, പണ്ടു് പാലാഴിമഥനത്തിനുപയോഗിച്ചപാ
ശത്തേക്കാൾ കുറേക്കൂടി ഉണ്ടാവും. ദാസനെന്നൊ, ഗിരിയെന്നൊ, പാ
ദമെന്നൊ, പരമഹംസമെന്നൊ, തീർത്ഥമെന്നൊ, മൂർത്തിയെന്നൊ, ആന
ന്ദനെന്നൊ ഇവഎല്ലാംകൂടിച്ചേർന്നൊ ഉണ്ടായിരിക്കും. ചിലർക്കു കാഷായവ
സ്ത്രമിഷ്ടമില്ല. പീതാംബരം അവർക്ക് പ്രിയമേറും. ശ്രീകൃഷ്ണൻ പീ
താംബരധാരിയായിരുന്നില്ലെ? സ്വാമി ഈവസ്ത്രം ധരിക്കുന്നതെന്തുദ്ദേശ
ത്തോടുകൂടിയാണെന്നു ചോദിച്ചാൽ, അതു് എന്റെ ഹിതമാണു്. സ്വാ
മികൾക്കു ഈ 'ബനാറിസ്'പട്ടിന്റെ ആവശ്യമെന്തു്? അതു് എന്റെ
ഇഷ്ടമാണു്. സ്വാമി 'സിഗർട്ടു്' വലിക്കുന്നതോ? അതു് എന്റെ ആ
വശ്യമാണു്. "എകകാലംചരേതഭൈക്ഷ്യം" എന്നപ്രമാണംആർക്കുവേ
ണ്ടി സൃഷ്ടിച്ചതാണെന്നു് ചോദിച്ചാൽ, "ജലേവിഷ്ണുഃ സ്ഥലേവിഷ്ണുഃവി
ഷ്ണുപർവ്വതമസ്തകേ-ജ്വാലാമാലാകുലേവിഷ്ണുഃ സർവ്വംവിഷ്ണുമയംജഗത്" എ
ന്നപൌരാണസംഹിതയിലെ ഏതാനുംവരികൾ വമനംചെയ്തു,"ഭൈക്ഷ്യം
സർവ്വംവിഷ്ണോരവേത്" എന്നും, മുൻപറഞ്ഞപ്രശ്നം പൂർവികഗുരുക്കന്മാ
രുടെ പ്രമാദത്താൽ വന്നുപോയതാണെന്നും സ്ഥാപിക്കും. ഇനി ഒരുത
രക്കാരുണ്ടു്. അവർക്ക് മലയാളഭാഷ നിശ്ചയമില്ല, മലയാളനാട്ടിൽ
കടന്നാൽ അവരുമായി സംസാരിക്കേണ്ടതു്, കാളേജ്‌വിദ്യാർത്ഥികളൊ,
(College students) ഉദ്യോഗസ്ഥന്മാരോ, (Officials) ആയി
രിക്കണം. എന്താ അവർക്ക് വേദാന്തം നല്ലനിശ്ചയമല്ലെ? മററു

ളവർ ചെന്നാൽ അവർക്ക് അശേഷം പിടിക്കയില്ല. മലയാളം അറിയാവുന്ന ചില ഉണ്ണിസന്ന്യാസിമാരുടെ കാൎയ്യം ഇനി പറയാനില്ല. പണ്ട് ജനമേജയമഹാരാജാവ് തക്ഷകനിഗ്രഹത്തിനായി സൎപ്പസത്രം ആരംഭിച്ചപ്പോൾ അഗ്നിയെ ഭയന്നു തക്ഷകൻ ഇന്ദ്രന്റെ ഉത്തരീയത്തിനുള്ളിൽ ഒളിച്ചിരുന്നതുപോലെ, ഇക്കൂട്ടരിൽ ചിലർ ജീവന്മാസുക്കളുടെ വേദാന്താഗ്നിയെ ഭയന്ന്, ചില അധികാരസുരേന്ദ്രന്മാരുടേയും പൌരപ്രമാണികളുടേയും, വാഹനകൂടാരങ്ങളെ അഭയം പ്രാപിക്കുന്നു. വാഹനങ്ങളിൽ കയറിവരുന്ന സന്ന്യാസിയെക്കണ്ടാൽ ശപാചൻപോലും സ്ഥാനാനന്തരമെ അവന്റെകൃത്യം തുടരാവു എന്നുണ്ട്. ഇനി ചിലർ, ചിലർമൂലം 'മുണ്ഡിതനായി കണ്ഡിയായ് ത്രിദണ്ഡിയുമായി' ഉലഞ്ഞുതിരിയുന്നതും, പിന്നീട് സന്ന്യാസം ഉപേക്ഷിച്ച് 'തങ്കാൎയ്യം' നോക്കുന്നതും അത്ഭുതജനകമത്രെ. അഹൊ! ഒരുകാൎയ്യം വിട്ടുപോയി. ഈ ദുൎല്ലഭന്മാർതമ്മിൽ എത്രമാത്രം അസൂയയും സ്പൎദ്ധയും കാണിക്കുന്നുണ്ടെന്ന്, അവരോട് അടുത്തുപെരുമാറുന്നവൎക്ക് നല്ലവണ്ണം അറിവാൻ കഴിഞ്ഞിരിക്കുമെന്നുള്ളത് നിശ്ചയംതന്നെ. അന്യരുടെ അഭിപ്രായത്തേയും, വിചാരഗതികളേയും സൂക്ഷ്മാവലോകനം ചെയ്യാതെ, അവരെ മുക്തകണ്ഠം ആക്ഷേപിക്കുക; സൎവ്വോപരി താൻതന്നെ യഥാൎത്ഥയോഗിയും ത്യാഗിയും എന്ന് സമൎത്ഥിക്കുക ഇതെല്ലാമാണ് ഇവരുടെ ദൈനന്ദിനവൃത്തികൾ. കാഷായവസ്ത്രത്തിന്റെ മഹിമ പൊയ്പോയി. രക്ഷാ സൈന്യക്കാർ (Salvation army) പോലും അവരുടെ സംഘത്തിലേക്ക് ചേരുന്ന കലഹീനന്മാൎക്ക് നൽകുന്നവസ്ത്രം ഏതാണ്ട് ഇത്തരത്തിലാണ്. അത്, കേസ്സുകിട്ടാത്ത വക്കീലന്മാരുടെ പടിവാതലിൽ തൂങ്ങുന്ന 'ബോൎഡ്' പോലെയാണ് ഒരുതരം മനുഷ്യകീടങ്ങളുടെ ദേഹഗ്രഹണംചെയ്യുന്നത്. ഹാ! സാധുസന്ന്യാസമെ! നീ എത്ര അധഃപതിച്ചുപോയി; നിന്റെസ്ഥിതി എത്രപരവശമായിരിക്കുന്നു!! യഥാൎത്ഥസന്ന്യാസിമാരുടെ പരിശുദ്ധജീവിതത്തെ അപലപിക്കുകയൊ, അവരുടെ പാവനനാമങ്ങളെ അപഹസിക്കുകയൊ അല്ല, ഈലേഖകൻ ചെയ്യുന്നത്: കിന്തു ആ മഹാത്മാക്കളുടെ ജീവിതചന്ദ്രികയെ കളങ്കപ്പെടുത്തുന്ന കാളമേഘങ്ങളുടെ അസാധാരണവൎദ്ധനകണ്ടുണ്ടായ ഒരു പരിദേവനമത്രെ ഇതു.

തത്വജ്ഞാനം തത്വത്തെക്കുറിച്ചുള്ള ജ്ഞാനം തത്വം; പരമാൎത്ഥം പരമാൎത്ഥത്തെക്കുറിച്ചുള്ള അറിവ്. പരമാൎത്ഥം, സത്യം. സത്യമെന്നു പറയുന്നത് നിത്യമായിട്ടുള്ളതാണ്. നിത്യമെന്നുവെച്ചാൽ ത്രികാലങ്ങളിലും (ഭൂതഭവിഷ്യദ്വൎത്തമാനകാലങ്ങൾ) നശിക്കാത്തതെന്ന്സാരം. ലോകത്തിൽ കാണുന്ന സകലവസ്തുവും സ്വപ്നംപോലെ അനിത്യമാണു. നിത്യമെന്നു പറയുന്നത് എങ്ങും വ്യാപകമായിട്ടുള്ളതാണ്. അബ്ര

ഷമസ്സംപ്രേത്വന്തമുള്ള സകലവസ്തുക്കളിലും ഒരു നിത്യവസ്തുവുണ്ട്. ആ നിത്യവസ്തുവാണ് തത്വം. അതിനെ അറിയുന്നതിനാണ് തത്വജ്ഞാനമെന്നു പറയുന്നത്.

ജീവരാശികളിൽ ഒരു ഉൽകൃഷ്ടസൃഷ്ടിയാണ് മനുഷ്യർ. മനുഷ്യർക്ക് പലമാതിരി വാസനകൾ ഉണ്ട്. സംഗീതം, സാഹിത്യം, ചിത്രമെഴുത്ത് മുതലായവ വാസനാനുസരിച്ചാണ് ഓരോരുത്തരിലും കാണുന്നത്. ഏതെങ്കിലും ഒന്നിനെക്കുറിച്ച് വാസനയില്ലാത്തവർ അത്യന്തം തന്നെ ഉണ്ടായിരിക്കയില്ല. എത്രതന്നെ ബുദ്ധിശൂന്യനായവനേയും അവൻെറ വാസനയറിഞ്ഞു് ആ തൊഴിലിൽ പ്രേരിപ്പിച്ചാൽ അവൻ അതിൽ വിദഗ്ദ്ധനാകുകതന്നെ ചെയ്യും. തത്വജ്ഞാനം വാസനയനുസരിച്ചേ ഉണ്ടാകുന്നുള്ളു. ഈ വാസന നമ്മുടെ ഏതെങ്കിലും ജന്മത്തിലെ ഒരു വിചാരത്തിൻെറ ഫലമായിരിക്കും. മനുഷ്യഹൃദയത്തിലുണ്ടാകുന്ന ഏതു വിചാരങ്ങൾക്കും ഫലം സിദ്ധിക്കാതിരിക്കയില്ല. വിചാരങ്ങളുടെ യോഗ്യതായോഗ്യത അനുസരിച്ചു് അതു് നല്ലതും ചീത്തയുമായിരിക്കുമെന്നേയുള്ളു. ചില ഭക്ഷണസാധനങ്ങളുടെ രസാംശം നമ്മുടെ രക്തത്തിൽ കലൎന്നു് വേഗം ദേഹത്തെ പോഷിപ്പിക്കും. പാലു്, നെയ്യുമുതലായവ ഇതിനുദാഹരണമാണ്. മറ്റുചില ആഹാരസാധനങ്ങളുടെ പോഷകാംശം ഭക്ഷണാനന്തരം ഏതാനും നാൾ കഴിഞ്ഞേ പ്രത്യക്ഷപ്പെടുകയുള്ളു. ചില ഘൃതലേഹ്യാദികൾ സേവിച്ചാൽ സേവിച്ചിടത്തോളം ദിവസം പത്ഥ്യം അനുഷ്ഠിക്കണമെന്നു വൈദ്യന്മാർ പറയുന്നതിൻെറ സാരം ഇതാണ്. പാമ്പുകടിച്ചാൽ രക്തത്തിൽ വേഗം വിഷം വ്യാപിച്ചു് മനുഷ്യരെ ബോധശൂന്യരാക്കും. പേപ്പട്ടി കടിച്ചാൽ തൊണ്ണൂറു ദിവസം കഴിഞ്ഞേ വിഷബാധ ഉണ്ടാകുന്നുള്ളു. എലി, ചിലന്തി ഇവയുടെ വിഷം ദീൎഘകാലം കൊണ്ടാണ് രക്തത്തിൽ കലരുന്നതു്. ഇതുപോലെയാണ് വിചാരങ്ങളുടെ ഫലവും. ചില വിചാരങ്ങൾക്ക് വേഗം ഫലം സിദ്ധിക്കും. മറ്റു ചിലതിനു് അനവധി ജന്മങ്ങൾ കഴിഞ്ഞായിരിക്കും ഫലമുണ്ടാകുന്നതു്. നാം ഇപ്പോൾ അനുഭവിക്കുന്ന സുഖദുഃഖങ്ങൾ ഏതെങ്കിലും ഒരു ജന്മത്തിൽ നമുക്കുണ്ടായിട്ടുള്ള വിചാരങ്ങളുടെ ഫലമാകുന്നു. വിചാരങ്ങളെ ഉയൎത്തുന്തോറും മനുഷ്യർ ഉൽകൃഷ്ടരാകുന്നു. അതു്, എത്രനികൃഷ്ടമാകുന്നുവോ, അത്രത്തോളം നാം തന്നെ നമ്മെ അധഃപതിപ്പിക്കുകയാണ് ചെയ്യുന്നതു്. ഉൽകൃഷ്ടവിചാരങ്ങളുടെ ഫലം, മഹത്തായ കാൎയ്യങ്ങൾ സാധിക്കുന്നതുകൊണ്ടുള്ള സംതൃപ്തിയും, നികൃഷ്ടവിചാരങ്ങളുടെ ഫലം ദുഃഖവുമായിരിക്കും. നാസ്തികന്മാർ-പരലോകമില്ലെന്നു വാദിക്കുന്നവർ-നമ്മുടെയിടയിൽ ചുരുക്കമായിരിക്കും. ("നാസ്തിപരലോകമിതിമതിൎയ്യസ്യ" പരലോകമില്ലെന്നു വാദിക്കുന്നവരാണ്

നാസ്തികർ) നാം ചെയ്യുന്ന പാപപുണ്യങ്ങളുടെ ഫലം നാം തന്നെ അനുഭവിക്കാതിരിക്കയില്ല. പാപം ചെയ്താൽ നരകവും, പുണ്യം ചെയ്താൽ സ്വർഗ്ഗവും ലഭിക്കുമത്രെ. പാപികൾ നരകമനുഭവിച്ചാൽ അവരുടെ പാപം നശിക്കുന്നില്ലേ? എന്നൊരു ചോദ്യത്തിനു വകയുണ്ടു്. ആത്മാവു്, തൈലം പകർന്നു വെച്ചിരിക്കുന്ന ഒരു ഭാജനമാണെന്നു വിചാരിക്കുക. തൈലം പാപമാണെന്നുകൂടി മനസ്സിലാക്കണം. ഒരു പാത്രത്തിലിരിക്കുന്ന എണ്ണ മറെറാന്നിൽ പകർന്നാൽ- ആ പാത്രത്തിൽ എണ്ണമയമുണ്ടായിരിക്കുമെന്നുള്ളതു് നിശ്ചയമാണല്ലോ. ഇതുപോലെ നരകദുഃഖം അനുഭവിച്ചാലും ആത്മാവിലുള്ള പാപം നിശ്ശേഷം നശിക്കുന്നില്ല. അവയെ നശിപ്പിക്കാൻ പുണ്യം ചെയ്യണം. ഒരു ജന്മം കൊണ്ടു് നമ്മുടെ ആത്മാവിനെ സുകൃതഭാജനമാക്കാൻ സാധിച്ചില്ലെന്നുവരാം. അതിനു്, പക്ഷെ പല ജന്മങ്ങൾ വേണ്ടിവന്നേയ്ക്കാം. ഈ ജന്മത്തു നാം കുറെ ഈശ്വരവിചാരമുള്ളവരായിരുന്നു, എന്നു വിചാരിക്കുക. അതിനാൽ നമുക്കു മോക്ഷം കിട്ടുമൊ? ഇല്ല. അതുവർദ്ധിച്ചു് അമരത്വം സിദ്ധിച്ചെങ്കിലെ നാം സ്വർഗ്ഗവാസത്തിന്നർഹന്മാരാകയുള്ളൂ. പക്ഷെ നമ്മുടെ വിചാരത്തിനു് ഫലമില്ലാതിരിക്കയില്ല. അടുത്ത ജന്മത്തിലൊ, ഏതെങ്കിലും ജന്മത്തിലൊ, കുറേക്കൂടി ഈശ്വരനോടടുക്കുന്നതിനു നമുക്കു് സൌകര്യം ഉണ്ടാകുമെന്നുള്ളതു തീർച്ചയാണു്. "യോഗഭ്രഷ്ടോഭിജായതെ" എന്നു് ഭഗവാൻ അരുളിച്ചെയ്തിട്ടുണ്ടു്. സിദ്ധിയെ പ്രാപിച്ചിട്ടുള്ള മഹർഷിപുംഗവന്മാരുടെ ആത്മാവു്, സ്വർഗ്ഗസാമ്രാജ്യത്തിലെ മനോജ്ഞഹർമ്മ്യത്തിന്റെ പ്രഭ, അനേകജന്മങ്ങൾക്കു മുമ്പെ കണ്ടുതുടങ്ങി എന്നുള്ളതു് നിർവിവാദമാണു്. ആ ദിവ്യാത്മാക്കൾക്കു്, ആ പരമപദം ലഭിച്ചതു് ധർമ്മത്തിൽനിന്നു് അണുപോലും വ്യതിചലിക്കാത്ത ജീവിതരീതികൊണ്ടും, തന്നിമിത്തം തത്വജ്ഞാനം സിദ്ധിച്ചതുകൊണ്ടുമാകുന്നു.

നാം ഇപ്പോൾ മോക്ഷസൌധത്തിന്റെ ഏററവും താഴ്ന്നപടിയിലെ എത്തിയിട്ടുള്ളു- ഇനിയും നമുക്കു കടക്കാൻ വളരെ പ്രയാസമേറിയ രണ്ടുപടികൾ ഉണ്ടു്. അതായതു് അർത്ഥവും കാമവുമത്രെ. ധർമ്മപ്രവൃത്തിയിൽനിന്നു് അർത്ഥം അതായതു ജ്ഞാനവും, ജ്ഞാനത്തിൽനിന്നു്, കാമം ഇച്ഛയുമുണ്ടാകുന്നു. ഇച്ഛ ഇവിടെ വിവക്ഷിച്ചിരിക്കുന്നതു് മോക്ഷേച്ഛയാണു്. മോക്ഷേച്ഛ ഉണ്ടായാൽ അതിനെ പ്രബലപ്പെടുത്തുകമാത്രമെ വേണ്ടു. പുരുഷാർത്ഥങ്ങളിൽ മൂന്നും സാധിക്കുമ്പോൾ മോക്ഷപദത്തിൽ എത്തിയെന്നും, അവിടെ എത്തുന്നതിനു് ഇച്ഛ ആവശ്യമാണെന്നും, ആ ഇച്ഛ, ജ്ഞാനത്തിൽ (തത്വജ്ഞാനത്തിൽ) നിന്നും ലഭ്യമാകുന്നു എന്നും, തത്വജ്ഞാനം ധർമ്മപ്രവൃത്തിയിൽനിന്നും, മനനാദികളിൽനിന്നും ഉണ്ടാകുന്നു എന്നും സ്പഷ്ടമായി.

തത്വജ്ഞാനം എപ്പോൾ ഉണ്ടാകുമെന്നാണ് ഇതിനു പരിവിചി ന്തനംചെയ്യുന്നതു്.

വിവേകമെന്നു പറയുന്നതു്, മനുഷ്യജീവിതത്തിൽമാത്രം ലഭ്യമാകുന്ന ഒരു വിശേഷഗുണമാണ് മനുഷ്യരെ ഉയൎത്തുന്നതുമതിപ്പ്രമത്തായവസ്ഥമോണ് അതു്. അതു്, എല്ലാവൎക്കുമുണ്ടാകുന്നില്ലെന്നു്, നമ്മുടെ ദൃഷ്ടിയിൽ പ്രതിനിമിഷംകാണുന്ന അവിവേകപ്രവൃത്തികളാൽ മനസ്സിലാക്കാവുന്നതാണ്. മനുഷ്യജന്മം, പുണ്യപാപമിശ്രമാണെന്നുള്ളതിനെക്കുറിച്ച് ആരും വിസംവദിക്കുകയില്ലെന്നുതോന്നുന്നു. പുണ്യാധിക്യംകൊണ്ടുമാത്രമെ മനുഷ്യൎക്ക് വിവേകമുണ്ടാകുന്നുള്ളു വിവേകമുണ്ടാകുമ്പോൾ, ശോകവും, ശ്രദ്ധയുമുണ്ടാകുന്നു. എങ്ങിനെയെന്നാൽ:—തന്റെ പിതാവുമരിച്ചുകിടക്കുന്നതു് ഒരു പുത്രൻ കാണുന്നു എന്നു് വിചാരിക്കുക. അവന്റെ ഹൃദയം ആ നിമിഷത്തിൽ ശോകാധീനമാകുകതന്നെചെയ്യും. അടുത്തനിമിഷമൊ, അഥവാ, കുറേക്കാലം കഴിയുമ്പോഴൊ, തനിക്കും സംഭവിക്കാൻപോകുന്ന അവസ്ഥ ഇതുതന്നെയാണെന്നും, ജീവിതംതന്നെ ക്ഷണപ്രഭമാണെന്നും അയാൾ അറിയുന്നു. ഈ സ്ഥിതിയിൽ തന്റെ ആത്മാവിന് സംഭവിക്കാൻപോകുന്ന അധഃപതനത്തെ ഓൎത്തു് അയാൾ ശോകിക്കുന്നു; ഹൃദയം കലങ്ങിമറിയുന്നു; കണ്ണുനീർ പ്രവഹിക്കുന്നു; കഠിനമായ ദുഃഖത്താൽ അയാൾ വാവിട്ടുനിലവിളിച്ചു എന്നുവന്നേയ്ക്കാം. ഹാ! ഈ നിലയിലാണ്, ആ മനുഷ്യൻ, പ്രപഞ്ചത്തിന്റെ വാസ്തവസ്ഥിതി അറിയുന്നതു്. മഹാഭാരതയുദ്ധത്തിനായിവില്ലെടുത്ത അൎജ്ജുനന്റെ ശോകം ഇതിലധികം ഉണ്ടായി എന്നുവരില്ല. ആ ശോകംതീൎക്കാൻ ഗീതാ വൎഷംചൊരിഞ്ഞു്, ഹൃദയം കുളൎപ്പിച്ചു് തത്വജ്ഞാനം നൽകിയ ഭഗവാന്റെ കാരുണ്യമല്ലെ കാരുണ്യം! അതു കേട്ടാനന്ദിച്ച അൎജ്ജുനന്റെ ആത്മാവല്ലെ അനുഗ്രഹീതമായ ആത്മാവു്!

അറിവോടുകൂടി മോക്ഷംലഭിക്കുന്നതിന് മനുഷ്യജന്മമല്ലാതെ ഇതരജന്മമില്ലെന്നു് ഒരു വിവേകി നിശ്ചയിക്കുന്നു. അതിനാൽ നമുക്ക് ലഭിച്ചിരിക്കുന്ന ഇജ്ജന്മംകൊണ്ടുതന്നെ ജനിമൃതിയില്ലാത്ത ഒരു നിലയിൽ എത്തണമെന്നു് അയാൾ വിചാരിക്കുന്നതിൽ അത്ഭുതപ്പെടാനില്ല. അപ്പോൾ അയാൾ ജ്ഞാനത്തിൽ ശ്രദ്ധയുള്ളവനായിതീരുന്നു "ശ്രദ്ധാവാൽലഭതേജ്ഞാനം" ശ്രദ്ധകൊണ്ടു് ജ്ഞാനം സിദ്ധിക്കുന്നു. ജ്ഞാനം മോക്ഷത്തിന് കാരണമാണ്. പഞ്ചവടിയിൽവച്ചു് ശ്രീരാമൻ ലക്ഷ്മണനുപദേശംചെയ്തതു്, വിവേകംനിമിത്തം ലക്ഷ്മണനു് ജ്ഞാനത്തിൽ ശ്രദ്ധയുണ്ടെന്നു് മനസ്സിലാക്കീട്ടുതന്നെയായിരിക്കണം. ആ ശ്രദ്ധ വിചാരമാണ് തത്വജ്ഞാനത്തിന് ഹേതുവായിതീരുന്നതു്. രാവണന്റെ ജ്ഞാനവും, വാസവതുല്യപ്രാഭവവും കണ്ട ഹനുമാൻ; തന്റെ നി

സ്സാരതയെക്കുറിച്ചുള്ള ശോകത്താലും, രാവണനോടു തുല്യനാകണമെന്നുള്ള ശ്രദ്ധയാലുമായിരുന്നല്ലൊ, തന്റെ വാൽകൊണ്ടു് സിംഹാസനം നിൎമ്മിച്ചു് അതിൽ കയറിയിരുന്ന രാവണനു് തത്വോപദേശംചെയ്തതു്. കൈവല്യപദം പ്രാപിച്ച ആ ധന്യധന്യമായ ആത്മാവല്ലെ ഹനുമാനെക്കൊണ്ടു് ഈവിധം പറയിപ്പിച്ചതു്:—

"അകമലരിലാധിമലമകലുവളവതിവിശുദ്ധമായാശുതത്വജ്ഞാനവുമുദിക്കുംദൃഢം"

വിവേകവും, ശ്രദ്ധയും, ശോകവുമാണു് തത്വചിന്തയ്ക്കു് നമ്മെ പ്രേരിപ്പിക്കുന്നതു്. തത്വചിന്തനിമിത്തം ജ്ഞാനമുണ്ടാകുന്നു. ജ്ഞാനം വിദ്യയാണു്. അതുതന്നെയാണൎത്ഥവും; ഇപ്പോൾ പുരുഷാൎത്ഥങ്ങൾ രണ്ടും നമുക്കധീനമായിരിക്കുന്നു. ജ്ഞാനത്തിൽനിന്നും, ഇച്ഛ—കാമം ഉണ്ടാകാതെവരികയില്ല. ഒരു തത്വജ്ഞാനിതന്റെ ആത്മാവിനെ സംസാരബന്ധത്തിൽനിന്നു് സ്വതന്ത്രനാക്കാനാണുദ്യമിക്കുന്നതു്. അതിനുള്ള സംരംഭമത്രെ ഇച്ഛ ഏതു് സാധിക്കുന്ന ഒരുവന്റെ ആത്മാവു്, സനാതനമായ മോക്ഷപദത്തെ അലങ്കരിക്കുമെന്നുള്ളതു് നിശ്ചയംതന്നെ.

തത്വജ്ഞാനത്തിനു് സ്ഥൂലസൂക്ഷ്മശരീരങ്ങൾ ആവശ്യമാണു്. അതിലും ആവശ്യമേറിയതാണു് ആത്മാവു്. പ്രവൃത്തിമാൎഗ്ഗത്തിലിരിക്കുമ്പോൾ തത്വജ്ഞാനസമ്പാദനത്തിനു്, ജഡം-സ്ഥൂലശരീരം-ഒരു പ്രതിബന്ധമായിട്ടാണിരിക്കുന്നതു്. ശരീരത്തോടുകൂടി നാം തത്വചിന്തയ്ക്കൊരുങ്ങുമ്പോൾ അതു നമ്മെ മാൎഗ്ഗാന്തരങ്ങളിൽ പ്രവേശിപ്പിക്കും. ശരീരശുശ്രൂഷയിൽ നമ്മുടെ കാലംകഴിയും. രോഗങ്ങൾ പിടിപെട്ടാൽ തത്വചിന്തയ്ക്കവസരമില്ലാതാകും:—

വികാരങ്ങൾ, ആഗ്രഹങ്ങൾ, ഭീതി, ധനേച്ഛ, മൌഢ്യം ഇവ പ്രതിപദം നമ്മുടെ മനസ്സിനെ ആകൎഷിച്ചു്, തത്വം ഗ്രഹിക്കാൻ സമ്മതിക്കുകയില്ല. അതിനാൽ നിവൃത്തിമാൎഗ്ഗത്തിൽമാത്രമെ നമുക്കു് പൂൎണ്ണമായ തത്വജ്ഞാനത്തിന്നവസരം ലഭിക്കുന്നൊള്ളു. ഇതു കുറേ കടന്നകയ്യാണു്. ഇതിന്നുപരിവിവരിച്ചിരിക്കുന്ന സംഗതികളാൽ ഏറക്കുറെ ഇഹലോകത്തിൽവച്ചു് നമുക്കു തത്വജ്ഞാനം സമ്പാദിക്കാമെങ്കിലും, അതിന്റെ പരിപൂൎണ്ണത, ആത്മാവിനു് സ്വാതന്ത്ര്യംലഭിച്ചതിനുമേലെ ഉണ്ടാകുന്നുള്ളൂ എന്നാണു് പണ്ഡിതമതം.

ഒരു തത്വജ്ഞാനിയുടെ ജീവിതമാണു് ലോകത്തിൽ ഏററവും പരിശുദ്ധമായ ജീവിതം. തത്വജ്ഞാനിമരിക്കാൻ പഠിക്കുകയാണു് അതിനാൽ അയാൾ ഏററവും വിനീതനും, ആഡംബരരഹിതനും, തന്റെ മരണത്തെക്കുറിച്ചു സദാ സന്തോഷിക്കുന്നവനുമായിരിക്കും. യൂറോപ്പുഖണ്ഡം മുഴുവനും തന്റെ യശസ്സിനാൽ ധവളീകരിച്ച ഒരു തത്വജ്ഞാനിയെക്കുറിച്ചു്, അദ്ദേഹത്തിന്റെ വീട്ടുകാരിൎക്കൽ ഇപ്രകാരം പറി

തപിച്ചു പറഞ്ഞുവത്രെ—"കഷ്ടം! ഇദ്ദേഹം ഇത്ര സാധുവായിപ്പോയല്ലോ!!" ഒരു തത്വജ്ഞാനിയുടെ ജീവിതം, എത്രനിൎമ്മലവും മനോജ്ഞവുമാണെന്നു്, ഇതിൽനിന്നു് ഏറക്കുറെ ഊഹിക്കാം. തത്വജ്ഞാനി ഒരിക്കലും ദുഃഖിക്കുന്നില്ല. മരണത്തെ അദ്ദേഹം, സസന്തോഷം സ്വാഗതം പറയും. നിൎമ്മലമനസ്സുള്ള എല്ലാവരും മരണത്തിൽ സന്തോഷമുള്ളവരായിരിക്കും. പരിശുദ്ധാത്മാക്കളുമായി സമ്മേളിച്ചു അനാദ്യന്തമായ ആനന്ദമനുഭവിക്കാൻ തയാറാകുന്ന ഒരാത്മാവു്, ദുഷ്ടതയിലേക്കിഴക്കുന്ന അന്ധകാരമയമായ ആത്മാക്കളിൽനിന്നു് മോചനംലഭിക്കാൻ അനുഗ്രഹിക്കുമെന്നുള്ളതു് നിസ്തൎക്കമാണു്.

തത്വശാസ്ത്ര(Philosophsy)ത്തെക്കുറിച്ചു്, സെനിക്കാ(Seneca)എന്ന ലാററിൻ വിദ്വാൻ ഒരവസരത്തിൽ പറഞ്ഞതിപ്രകാരമാണു്:- "ഈശ്വരകൃപകൊണ്ടാണു് നാം ജീവിക്കുന്നതു്. എന്നാൽ ഒരു സുഖജീവിതം—ശാന്തജീവിതംനയിക്കുന്നതിനുള്ള മാൎഗ്ഗങ്ങളെ ഉപദേശിക്കുന്നതു് തത്വശാസ്ത്രമാകയാൽ, യഥാൎത്ഥത്തിൽ അതു് ജീവനേക്കാൾ വിലയേറിയതാകുന്നു. തത്വശാസ്ത്രം ഈശ്വരദത്തമാണത്രെ! ഇതിലേക്കുവേണ്ട മനഃശ്ശുക്തിയും ഈശ്വരദത്തംതന്നെ. എന്നാൽ ശാസ്ത്രം അഭ്യാസംകൊണ്ടുമാത്രമെ നമുക്കധീനമാകയുള്ളു. മനുഷ്യരാരും ബുദ്ധിമാന്മാരായിട്ടല്ല ജനിക്കുന്നതു്. ആരുടേയും ഉപദേശംകൂടാതെ നമുക്കു് എളുപ്പത്തിൽ ദുർവൃത്തന്മാരായിത്തീരാവുന്നതാണെങ്കിലും, സദാചാരവും, ധൎമ്മനിഷ്ഠയും, കലാവൈദഗ്ദ്ധ്യവും ഒരു ഗുരുവിൽനിന്നൊ,ശാസ്ത്രത്തിൽനിന്നോവേണം നമുക്കുലഭിക്കേണ്ടതു്. തത്വശാസ്ത്രപഠനം—തത്വജ്ഞാനം ഈശ്വരഭക്തിയും, പരസ്പരസ്നേഹവും നമ്മിൽ വളൎത്തുന്നു; അതു് ഈശ്വരനോടുള്ള നമ്മുടെ ധൎമ്മങ്ങളെ നമ്മെ പഠിപ്പിക്കുകയും, പരസ്പരം സമാധാനമായി ജീവിക്കുന്നതിനു്, ഉപദേശിക്കുകയും, നമുക്കു് ഭയങ്കരമായിട്ടുള്ള സംഗതികളെ വ്യക്തമായികാണിച്ചുതരികയും, നമ്മുടെ കാമങ്ങളെ ശമിപ്പിക്കുകയും, തെററുകളെ ഖണ്ഡിക്കുകയും, വിഷയസുഖങ്ങളെ നിയന്ത്രണംചെയ്യുകയുംചെയ്യുന്നു."

നമ്മുടെ അറിവിൽപ്പെട്ട തത്വജ്ഞാനികളിൽ പ്രഥമഗണനീയൻ സാക്രട്ടീസ്സ അത്രെ്. അനേകം തത്വജ്ഞാനികൾ ലോകത്തിന്റെ നാനാഭാഗങ്ങളിലും, ഉണ്ടാകുകയും; നശിക്കുകയുംചെയ്യുന്നുവെങ്കിലും നമുക്കവരെക്കുറിച്ചു് അറിവാൻ കഴിഞ്ഞിട്ടില്ലെന്നൊ, കഴിയുന്നില്ലെന്നൊ ഉള്ളതു് ഒരു പരമാൎത്ഥമാണു്. എന്തുകൊണ്ടെന്നാൽ അവർ കേവലമായ യശസ്സിനെ അനുഗ്രഹിക്കുന്നില്ലതന്നെ. ഒരു യഥാൎത്ഥതത്വജ്ഞാനി സൎവ്വവിഷയവിരക്തനായിരിക്കുന്നതിനാൽ ലോകോപകാരമായി എന്തെങ്കിലും പ്രവൎത്തിച്ചില്ലെന്നുവരാം. അതുകൊണ്ടു് തത്വജ്ഞാനികളുടെ അഭാവം ലോകത്തിനുണ്ടായി എന്നു വരികയില്ല.

സാക്രട്ടീസ്സിന്റെ അന്ത്യകാലം- സാധാരണക്കാരുടെ ദൃഷ്ടിയിൽ ഭയങ്കരമായിത്തോന്നുന്ന ആ സംഭവം—അദ്ദേഹത്തിന് എത്രയോ ആനന്ദകരമായിരുന്നു. ന്യായാധിപന്മാർ അദ്ദേഹത്തെ വിഷംകൊടുത്തു കൊല്ലുവാൻ വിധിച്ചു. വിഷഭക്ഷണാനന്തരം അദ്ദേഹം, തന്റെ ഉത്തമസ്നേഹിതന്മാരായ "സിമ്മിയസ്സ" "സീബിസ്സ്" ഇവരുമായി അത്ഭുതപൂൎവ്വമായ ആനന്ദത്തോടുകൂടി സംഭാഷണം ചെയ്തുവത്രെ!! ഹാ! ആസന്നമരണനായ ആ തത്വജ്ഞാനി എന്തുകൊണ്ടു ദുഃഖിച്ചില്ല. ജീവിച്ചിരിക്കുമ്പോഴുംതന്നെ ആത്മാവിനെ ദേഹബന്ധത്തിൽനിന്ന് മോചിപ്പിക്കാൻ അദ്ദേഹം ഇച്ഛിച്ചു. അങ്ങിനെയുള്ള ഒരു തത്വജ്ഞാനി, ഏററവും അടുത്തിരിക്കുന്ന തന്റെ മരണത്തെ മൌഢ്യത്തോടുകൂടി വീക്ഷിക്കുമോ? ഒരിക്കലുമില്ല. ആ അവസരത്തിൽ അദ്ദേഹം പറഞ്ഞതിപ്രകാരമാണ്. "അല്ലയോ, സിമ്മിയസ്സേ! തത്വജ്ഞാനിക്ക് മരണം ഭയങ്കരമല്ല. ദേഹസംബന്ധമായ സകലത്തിനും അവന് വിരോധമാണ്. ആത്മാവിന് സ്വാതന്ത്ര്യം കിട്ടണമെന്നാണവന്റെ ആഗ്രഹം. ആ മോഹം സാധിക്കുമ്പോൾ, ഭയപ്പെടുകയും, വ്യസനിക്കുകയും ചെയ്കയോ, തന്റെ ശത്രുവിൽനിന്ന്, സ്ഥൂലശരീരത്തിൽനിന്ന്, രക്ഷപ്പെട്ട് ജീവപൎയ്യന്തം ആഗ്രഹിച്ചിരുന്നിടത്തേയ്ക്ക് പോകുന്നതിനെപ്പററി സന്തോഷിക്കുകയോ വേണ്ടതു്? പരിപൂൎണ്ണമായ തത്വജ്ഞാനത്താൽ, അപാരമായ ആനന്ദമനുഭവിക്കാൻ പോകുന്ന ഒരാത്മാവ് ഇഹലോകബന്ധങ്ങളിൽനിന്ന് സ്വതന്ത്രനാകുന്നതു് എത്രവലിയ ആശ്വാസമാണ്? എന്തൊരാനന്ദമാണ്?

തത്വജ്ഞാനം, മനുഷ്യജീവിതത്തിൽ ഒഴിച്ചുകൂടാൻ പാടില്ലാത്തതാണ്. ആത്മാവിന്റെ ശോഭനമായ ഭാവിയെ വീക്ഷിക്കുന്ന ഏതൊരു മനുഷ്യനും, പ്രതിദിനം ഒരു ക്ലിപ്തസമയം അതിലേക്കുപയോഗപ്പെടുത്തേണ്ടതവശ്യമാണ്. പ്രപഞ്ചം, ഒരിന്ദ്രജാലക്കാരന്റെ കൺകെട്ടുവിദ്യപോലെ നമ്മെ വ്യാമോഹിപ്പിക്കമാത്രമാണെന്നും, ഞാനെന്നും, എന്റേതെന്നും ഉള്ള വ്യവഹാരങ്ങൾ കേവലം മിഥ്യാഭ്രമംമാത്രമാണെന്നും, ജീവികളെല്ലാം ഒരേശക്തിയിൽനിന്നു ഉണ്ടായിട്ടുള്ള വിവിധ ചൈതന്യരൂപികളാണെന്നും, അവയെല്ലാം ഒന്നിൽതന്നെ ലയിക്കുന്നതാണെന്നും അറിയുമ്പോൾ ആത്മാവിനുണ്ടാകുന്നസുഖം അനിൎവ്വചനീയമത്രെ! അങ്ങിനെയുള്ള ആത്മാവിന്, എവിടേയും, ഏതവസ്ഥയിലും ശോകലേശമേ ഉണ്ടാകുന്നില്ലെന്ന്, സ്വശക്തിയാൽ ലോകരുടെ ദൃഷ്ടിയെ, തന്നിലേയ്ക്ക്, ഭയത്തോടും, ജിജ്ഞാസയോടും പതിപ്പിച്ചുകൊണ്ടിരിക്കുന്ന, അവൎണ്ണദ്വയത്തിന്റെ—ആ തത്വജ്ഞാനിയുടെ—മഹാത്മാ "ഗാന്ധി"യുടെ ആത്മാവല്ലേ ആത്മാവ്? അദ്ദേഹമനുഭവിക്കുന്ന ആനന്ദമല്ലേ സൎവ്വോപരിയായ ബ്രഹ്മാനന്ദം!!!

---

# "കുഞ്ചൻനമ്പ്യാരുടെസാഹിത്യസരണി."

---

(മലയാളപണ്ഡിതർ അയ്മനാട്ടു് സി. പി. ഗോപാലപിള്ള.)

(ഒമ്പതാംലക്കത്തിൽനിന്നും തുടർച്ച.)

അജ്ഞജനങ്ങളുടെ അഭിരുചിക്കു വിഷയീഭവിക്കുന്നതു ശ്രാവ്യകാവ്യങ്ങളേക്കാൾ ദൃശ്യകാവ്യങ്ങളാണെന്നുള്ളതു നമുക്കു അനുഭവസിദ്ധമാകുന്നു. എഴുത്തച്ഛന്റെ കാവ്യരസം ശ്രാവ്യതയിങ്കൽമാത്രം സ്ഥിതിചെയ്തിരുന്നതിനാൽ അതു് അജ്ഞജനങ്ങളുടെ ഗ്രഹണശക്തിയെ അതിക്രമിച്ചിരുന്നതുമൂലം അവരതിൽ ഇഷ്ടപ്പെട്ടില്ല. കഥകളിയുടേയും കൂത്തിന്റേയും ദൃശ്യതയിങ്കൽ സന്തുഷ്ടചിത്തരായിരുന്ന ജനങ്ങളെ സ്വാധീനമാക്കാൻ ദൃശ്യപ്രധാനങ്ങളായ കാവ്യങ്ങൾക്കേ ശക്തിയുള്ളുവെന്ന വസ്തുത മനസ്സിലാക്കിയ ആദ്യകവി നമ്പ്യാർ മാത്രമായിരുന്നു. തന്മൂലം അദ്ദേഹം തന്റെ കവിതാപ്രസ്ഥാനത്തെ ആ വഴിക്കു നയിച്ചു. ഇതിനു അദ്ദേഹത്തെ പ്രേരിപ്പിച്ചതു ജനസാമാന്യത്തിന്റെ താൽക്കാലികാവസ്ഥകളായിരുന്നുവെന്നു മുമ്പേ തെളിയിച്ചിട്ടുണ്ടല്ലോ. ജനങ്ങളിൽ കൃത്യാകൃത്യോദ്ദീപനശക്തി അങ്കുരിപ്പിക്കയെന്നുള്ളതാണു് സാഹിത്യകൃത്തുകളുടെ ചുമതല. എന്നാലിതു് ഉപദേശങ്ങളാലാണു് സാധിക്കേണ്ടതെങ്കിലും വെറും ഉപദേശങ്ങൾ ശാസ്ത്രങ്ങളുടെ പ്രതിപാദ്യമാകയാലും അവയുടെ ദാർഢ്യം ജനസാമാന്യത്തിനു് അരോചകമാകയാലും ആ ഉപദേശങ്ങളെ കയ്പു രസപ്രധാനങ്ങളായ ഔഷധങ്ങൾ മധുരദ്രവ്യങ്ങളിലെന്നപോലെ വിനോദങ്ങളോടിടകലർത്തിവന്നു. ഈ കലർപ്പിനായിരുന്നു സാഹിത്യമെന്നഭിധാനംചെയ്തതു്. ഇതു കവികൾ തങ്ങളുടെ മനോഗതിയനുസരിച്ചു നിർവ്വഹിച്ചുവന്നിരുന്നതിനാൽ സാഹിത്യത്തിൽ വിഭിന്നരീതികളുണ്ടാകുന്നതിനിടയായി. സാഹിത്യത്തിന്റെ ലക്ഷണങ്ങൾ നിർവ്വചനീയങ്ങളാണെങ്കിലും അതിന്റെ പ്രതിപാദനരീതിയെക്കുറിച്ചുള്ള വിവാദം ഇന്നും അസ്തമിതപ്രായമാകാതിരിക്കുന്നതിനാൽ ഓരോരുത്തർക്കും അഭീഷ്ടാനുസരണം നവീനമായോരോ രീതികൾ നിർമ്മിക്കുന്നതിനുള്ള സ്വാതന്ത്ര്യം സുലഭമാകുന്നു. ലക്ഷണങ്ങളുടെ യോജ്യതയനുസരിച്ചു് നാം ഓരോരുത്തരുടേയും രീതികളുടെ ഉൽകർഷാപകർഷങ്ങൾ ഗണിച്ചു പ്രശംസിക്കയും അനുകരിക്കയുംചെയ്തുവരുന്നുണ്ടു്. ഓരോരുത്തരും തങ്ങളുടെ മനോഗതിയനുസരിച്ചു് ഓരോ രീതികൾ അംഗീകരിക്കുന്നു. മാതൃകകളുടെ പ്രതിപാദ്യതയാൽ നന്മതിന്മകളുടെ ഫലാഫലങ്ങൾ വെളിവാക്കി നന്മയെ അനുകരിക്കത്തക്കവിധത്തിലാണു് എഴുത്തച്ഛൻ തന്റെ കവിതാസരണിയെ നിയന്ത്രിച്ചതു്. ഈദൃശമായ വർണ്ണനയുടെയുത്ഭവം ഗൌരവജന്യമായ

സ്വഭാവത്തിൽനിന്നമാകുന്നു. തന്മൂലം ആ വൎണ്ണന ഗൌരവമായ ഒരു ഭാഷാവിഭാഗത്തിന് അധീനമായി.

ഗൌരവശീലക്കാരുമായി ഇടപെടുവാൻ സാമാന്യക്കാൎക്ക് വിരസതയാണുള്ളത്. കാൎയ്യഗ്രാഹികളായ തത്വാന്വേഷികൾമാത്രമേ അതുമായി ഇടപെടുവാൻ ആഗ്രഹിക്കയുള്ളു. നമ്മുടെ മനോഗതങ്ങളോടു സാമ്യമുള്ളവരുമായിച്ചേരുവാനല്ല നമ്മളും ആഗ്രഹിക്കാറുള്ളത്. അല്ലാതുള്ളവരുമായി ഏററവും അകലത്തായിരിക്കുമല്ലോ നമ്മുടെനില്പ്. അതുകൊണ്ടു ഗൌരവാവഹമായ ഭാഷ ആ പ്രകൃതക്കാരെ രസിപ്പിക്കുന്നു. അല്ലാതുള്ളവൎക്ക് വിരസതയുണ്ടാക്കുകയുള്ളു. ഗൌരവം ഹൃദയവിശാലതയാൽസിദ്ധിക്കേണ്ടതാണ്. ഹൃദയവിശാലത വിദ്യാഭ്യാസത്താൽ ഉണ്ടാകേണ്ടതുമാകുന്നു. വിദ്യാഭ്യാസത്തിന്റെ അഭാവത്താൽ സങ്കുചിതമനസ്സുകളായിരിക്കുന്ന ജനവിഭാഗത്തിൽ കാൎയ്യഗ്രഹണപടുക്കൾ തുലോം കുറവായിക്കാണുന്നത് ഈ നവീനകാലത്തും സാധാരണമാകുന്നു. തന്മൂലം ഗൌരവപ്രധാനമായ ഒരു കവിതാപ്രസ്ഥാനം ആ പ്രാചീനകാലത്തു എന്തുമാത്രം ശോഭാവഹമായിത്തീരുമെന്നു നമുക്കു ഇപ്പോൾ ഊഹിക്കാവുന്നതാണ്. തുഞ്ചൻ കവിതകളുടെ പ്രൌഢതയാലുള്ള പ്രചാരക്കുറവു് മറെറാരുസരണിയുടെ നിൎമ്മിതിക്കു നമ്പ്യാരെപ്രേരിപ്പിച്ചു. ജനങ്ങളുടെ മനഃസ്ഥിതിയും പരിസരാവസ്ഥകളും നല്ലതുപോലെ ഗ്രഹിച്ചിരുന്ന നമ്പ്യാർ തന്റെ കവിതാസരണിയെ നിയന്ത്രിക്കേണ്ടകാൎയ്യത്തിൽ അധികംക്ലേശം അനുഭവിച്ചില്ല. ചാക്യാന്മാർ നമ്പ്യാന്മാർ മുതലായകൂട്ടർ സ്വതേതന്നെ വിനോദശീലന്മാരാണ്. പോരെങ്കിൽ അവൎക്കു സംസ്കൃതത്തിൽ സാമാന്യമായ വ്യുല്പത്തിയുമുണ്ടായിരിക്കും. ആംഗ്ലേയഭാഷയുടെ പ്രചാരാധിക്യത്താൽ തദ്ദേശഭാഷയുടെ മഹസ്സിന് മങ്ങൽ ഭവിച്ചിരിക്കുന്ന ഈകാലങ്ങളിലും നമ്മുടെഭാഷയെ ദാരിദ്ര്യത്തിൽനിന്നുംവിമുക്തമാക്കിയ ആ ഗീൎവ്വാണഭാഷയെ ഇന്നും നിലനിൎത്തിക്കൊണ്ടുപോകുന്നകൂട്ടരിലേറിയകൂട്ടം വാൎയ്യന്മാർ; ചാക്യന്മാർ, നമ്പൂരിമാർ, നമ്പ്യാന്മാർ, പിഷാരടികൾ, തമ്പാന്മാർ, തിരുമുല്പാടന്മാർ, ഉണ്ണ്യാതിരികൾ തുടങ്ങിയ ചിലസമുദായക്കാരാണെന്നുള്ളസംഗതി നമുക്കു ഒരിക്കലും മറന്നുകളയാവുന്നതല്ല. പ്രാരബ്ധകാൎയ്യവിചിന്തനംകൂടാതെ ജീവിതംനയിക്കത്തക്ക ചിലപ്രത്യേകസൌകൎയ്യങ്ങളും മററുസമുദായക്കാരെ അപേക്ഷിച്ചു ഇവൎക്കു കൂടുതലായുണ്ടു്. ഗൃഹകാൎയ്യാന്വേഷണങ്ങളും മററുംകുറയുന്നവൎക്കാണ് ഇതരകാൎയ്യങ്ങളിൽ പ്രവേശിക്കാൻ അധികംസൌകൎയ്യമുള്ളതും.

കാൎയ്യസ്ഥന്മാരെ ഗൃഹകാൎയ്യാന്വേഷണങ്ങളേല്പിച്ചു ആഹാരാദികളായ പ്രാപഞ്ചികസുഖത്തിലുള്ള അത്യധികമായ ഭ്രമത്താൽ വിനോദങ്ങളിലേൎപ്പെട്ടു ജീവിതംനയിച്ചിരുന്ന ഇക്കൂട്ടരിൽ സരസപടുക്കൾ ധാരാളം ഉണ്ടായിരുന്നതായിനമ്മെ ഇന്നുംരസിപ്പിക്കുന്നചില അമ്മൂമ്മക്കഥകൾ തെളിവുതരുന്നുണ്ടു്. പോരെങ്കിൽ പരിഹാസപടുക്കളെന്നവിരുത് കൂത്തിൽനിന്നും കരസ്ഥമാക്കി

യിട്ടുള്ള ചാക്യാന്മാരുടെ സഹവാസത്താൽ അവരോട്ടു മേളിക്കേണ്ടിവന്ന നമ്പ്യാന്മാരും അവരെ അനുകരിക്കുന്നതു അസംഭാവ്യമായിരിക്കുന്നതുമല്ല. ചാക്യാരുമായുള്ള വിരോധമാണു് തുള്ളൽക്കഥകൾ നിർമ്മിക്കുവാൻ നമ്പ്യാരെ പ്രേരിപ്പിച്ചതെന്നുള്ള വാദം സാധുവാണെങ്കിൽ നമ്പ്യാക്കു ചാക്യാന്മാരുടെസഹവാസത്താൽ വിനോദശീലം ഉണ്ടാകാവുന്നതുമാണു്. ഈ വിനോദശീലക്കാരൻ അല്പം പഠിപ്പും സരസതയും കൂടി ഉള്ളവനായിരുന്നാലത്തെക്കഥ പറയേണ്ടതുമില്ല. ചാക്യാർകൂത്തിലെ അത്യധികമായ പരിഹാസം അനവധിജനങ്ങളെ ആകർഷിച്ചിരുന്നതായി നമ്പ്യാക്കു അനുഭവത്താൽ അറിയുവാൻകഴിഞ്ഞിട്ടുണ്ടു്. തന്മൂലം അക്കാലത്തെസ്ഥിതിക്കു ജനങ്ങളെ ആകർഷിക്കത്തക്കശക്തി പരിഹാസകവനങ്ങളിലാണു് സ്ഥിതിചെയ്യുന്നതെന്നു അദ്ദേഹം തീർച്ചയാക്കി. അക്ഷരഗ്രാഹ്യമില്ലാതിരുന്ന ജനങ്ങൾക്കു സ്വയംവായിച്ചുഗ്രഹിക്കാൻ ശക്തിയില്ലാതിരുന്നതിനാലും എന്നാലവരിൽ ഓരോരുത്തരേയും പ്രത്യേകംപ്രത്യേകംവായിച്ചുഗ്രഹിപ്പിക്കാനുള്ള വൈഷമ്യംകൊണ്ടും പലരേയും ഏകകാലത്തിൽ ഗ്രഹിപ്പിച്ചുരസിപ്പിക്കാൻ നൃത്തങ്ങൾക്കു ഒരുപ്രത്യേകശക്തിയുള്ളതുകൊണ്ടുമാണു് തുള്ളൽക്കഥകളെ നമ്പ്യാർ നൃത്തകാവ്യങ്ങളുടെ ശേഖരത്തിൽചേർത്തതു്. ഇപ്രകാരം അക്കാലത്തെ ജനസ്ഥിതിക്കും മനഃസ്ഥിതിക്കും അനുരൂപമായവിധത്തിൽ നിർമ്മിച്ച സാഹിത്യപ്രസ്ഥാനമാകയാലാണു് തുള്ളൽക്കഥകളുടെ മഹിമയേറിയ മഹസ്സ് ഇന്നും മങ്ങാതെനില്ക്കുന്നതു്. എന്നാൽ ഈ പരിഹാസകവിതാസരണിയുടെ രൂപീകരണത്തിൽ നമ്പ്യാരെ ധൈര്യപ്പെടുത്തിയതു് അദ്ദേഹത്തിന്റെ സ്വാതന്ത്ര്യമൊന്നുമാത്രമായിരുന്നു. പരിഹാസമാതൃകകളിൽ നിർമ്മിക്കപ്പെട്ടിരുന്ന ചമ്പൂഗ്രന്ഥങ്ങളിലെ സാരസ്യം അതിന്റെ പ്രൌഢതയാൽ ഇക്കാലത്തുപോലും ദുർഗ്രഹമായിരിക്കെ അക്കാലത്തെ അവസ്ഥ എന്തായിരിക്കുമെന്നുപറയേണ്ടതില്ലല്ലോ. ആദ്ധ്യാത്മിക പ്രതിപാദനമാണെങ്കിലും വായിച്ചു രസിക്കത്തക്ക കവിതാസാരസ്യം അർത്ഥഗൌരവപ്രധാനമായികിളിപ്പാട്ടിലുമുണ്ടു്. അതുംഗൌരവമായ തിരശ്ശീലകളിൽ മൂടിപ്പോയതിനാൽ സാമാന്യജനങ്ങൾക്കു ദർശിക്കാൻ സാധിക്കാതെവന്നു. ഈ തത്വം നല്ലതുപോലെ മനസ്സിലാക്കിയ നമ്പ്യാർ അവയുടെ പരിഹാസസാരസ്യങ്ങളെനല്ലതുപോലെ പ്രകാശിപ്പിക്കമാത്രമേ ചെയ്തിട്ടുള്ളുവെന്നു വാദക്കാരും ധാരാളമുണ്ടായേക്കാം.—പ്രൌഢമാണെങ്കിലും സരസതയിങ്കൽ തുള്ളൽക്കഥകൾ ചമ്പൂഗ്രന്ഥങ്ങളെ ജയിക്കുന്നില്ലെന്നാണു് പലരുടേയുംവാദം- ചാക്യാന്മാരും ചമ്പൂഗ്രന്ഥങ്ങളുമായുള്ള നമ്പ്യാരുടെ സമ്പർക്കത്തിന്റെ പ്രതിഫലനമാണു് തുള്ളൽക്കഥകളെന്നിരുന്നാൽത്തന്നെയും അതിനെ പണ്ഡിതപാമരാന്തം ആസ്വാദ്യയോഗ്യമാക്കിത്തീർത്ത മഹിമ അദ്ദേഹത്തിൽ മങ്ങാതെതന്നെ പ്രകാശിക്കുന്നതാണു്. എന്നാൽ ജാഗ്രദവസ്ഥയിലെ വിചാരവികാരങ്ങൾ സുഷുപ്തിയിങ്കൽ സ്വപ്നാധീനങ്ങളായിത്തീരുന്നതുപോലെ നമ്മുടെ ദർ

ശനപാരായണങ്ങളും തത്തുല്യമായ ഒന്നിൻെറ സൃഷ്ടിയിങ്കൽ കേവലമായി ത്തന്നെ പ്രതിഫലിതമാകുന്നുണ്ട്.

ഈ ന്യായവിചിന്തനത്താൽ തുള്ളൽക്കഥകളുടെ സൃഷ്ടി ചംപൂഗ്രന്ഥങ്ങളെ അനുകരിച്ചാണെന്നുള്ള വാദത്തെ ഖണ്ഡിപ്പാനുംമതിയായെന്നുവരാം. അജ്ഞന്മാരെ രസിപ്പിച്ചു ഉപദേശിക്കണമെന്ന തത്വം നമ്പ്യാർ മനസ്സിലാക്കിയിരുന്നു. തന്മൂലമാണ് അദ്ദേഹം നിർഭയം നിർദ്ദയമായി പരിഹാസം തൻെറ കവിതാസരണിക്കു ആദർശമായിക്കരുതിയതു്. എന്നാൽ ഭീരുക്കളെപ്പോലെ തൻെറ യഥാർത്ഥമായ മനോഗതം മറച്ചു് മററുചിലരെപ്പോലെ പുകഴ്ത്തുന്നതിനു് തുനിയാത്ത കവിത ആത്മധൈര്യം വെളിവാക്കുന്നുമുണ്ട്. ഈ ആത്മധൈര്യമൊന്നുമാത്രമാണ് തുള്ളൽക്കഥകളുടെ കവിതാസരണിയെ പരിപോഷണംചെയ്തതു്. പരിഹാസപടുക്കൾ ഭയവിഹ്വലന്മാരായിരുന്നാൽ അവർ തങ്ങളുടെ കവിത നിന്ദാസ്തുതിക്കധീനമാക്കുകയേയുള്ളു. എന്നാൽ നമ്പ്യാരാകട്ടെ തൻെറ ശ്രേയസ്സിനു നിദാനമായിത്തീൎന്നവരായ നായന്മാരെപ്പോലും എന്നല്ല അഹിതാനുവൎത്തികളെന്നു തനിക്കുത്തമബോദ്ധ്യം വന്നിട്ടുള്ള സകലരേയും ലേശവും ഭയയില്ലാതെ കഠിനമായി പരിഹസിച്ചിരിക്കുന്നു. ഇതിനു അദ്ദേഹത്തെ പ്രേരിപ്പിച്ചതു് ധൈൎയ്യവും സ്വാതന്ത്ര്യവും അല്ലെങ്കിൽ മറെറന്താണ്? സ്വതന്ത്രനായ കവിക്കേ ഉത്തമമായ സാഹിത്യമാർഗ്ഗം വെട്ടിത്തുറക്കാൻ സാധിക്കുകയുള്ളൂ. അതുമാത്രമാണ് എക്കാലത്തും ശോഭിക്കുന്നതു്. ഭാഷാസാഹിത്യലോകത്തിൽ സാഹിത്യസരണിയുടെ നിൎമ്മിതാക്കൾ നാലഞ്ചിൽ അധികമുണ്ടായിരിക്കുമെന്നുതോന്നുന്നില്ല. മററുപലരും അവയെ അനുകരിച്ചു പോഷിപ്പിക്കമാത്രമെചെയ്തിട്ടുള്ളൂ. ചെറുശ്ശേരി കൃഷ്ണഗാഥയ്ക്കും എഴുത്തച്ഛൻ കിളിപ്പാട്ടിനും എന്നപോലെ നമ്പ്യാർ തുള്ളൽക്കഥകളുമായി കടപ്പെട്ടിരിക്കുന്നു. പാലും വെള്ളവുമെന്നപോലെ സുഘടിതമായ വിചാരവികാരങ്ങളുടെ ഐക്യമാണ് സാഹിത്യത്തിൻെറജീവൻ. വിചാരവികാരോദ്ദീപനത്തിനു കാരണമായിത്തീരുന്നതു പരിസരപ്രദേശങ്ങളാണ്. പരിസരപ്രദേശങ്ങളുടെ പ്രതിഫലനം തുള്ളൽക്കഥകളിലെപ്പോലെ മറെറാരുകാവ്യങ്ങളിൽ കാണ്മാൻ കഴിഞ്ഞിട്ടില്ല. അതു ആ സ്വാഭാവ്യതക്കുവേണ്ടി കവി കല്പിച്ചുകൂട്ടിച്ചെയ്തതുമാണ്. അജ്ഞന്മാൎക്ക അപരിചിതവസ്തുക്കളുടെ വൎണ്ണന ഗ്രഹണയോഗ്യമല്ലാതെ വരുന്നതിനാൽ അവരതിൽവെറുപ്പുള്ളവരായിത്തീരുന്നു. ആ വെറുപ്പു പരിഹരിക്കേണമെന്നുള്ള കരുതൽമാത്രമാണ് സ്ഥലകാലങ്ങളെ ലംഘിക്കുവാൻ നമ്പ്യാരെ പ്രേരിപ്പിച്ചതും ദേവലോകനിവാസികളെപ്പോലും നായന്മാരാക്കിത്തീൎക്കാനുള്ള ധൈൎയ്യം നമ്പ്യാരെപ്പോലെ മറെറാരുകവിക്കുമുണ്ടാകുന്നതല്ല. എന്നാൽ ഇപ്രകാരമുള്ള കവിതാസരണിയുടെ നിൎമ്മിതിക്കു അദ്ദേഹത്തിനു വേണ്ടുവോളം ധൈൎയ്യമുണ്ടായിരുന്നതായി പല തുള്ളൽക്കഥകളുടേയും പ്രാരം

ഭത്തിൽ കവിതന്നെ പ്രസ്താവിച്ചിട്ടുമുണ്ടു്. കീചകവധം തുള്ളലിന്റെ പ്രാരംഭത്തിൽ തന്റെ സാഹിത്യസരണിയേയും എതിരാളികളുടെ അട്ടഹാസങ്ങളേയുംപററി ഇങ്ങനെ പറഞ്ഞിരിക്കുന്നു.

"പാൽക്കടൽത്തിരതള്ളിയേറിവരുന്നപോലെപദങ്ങളെൻ
നാക്കിലങ്ങനെനൃത്തമാണ്ടൊരുഭോഷ്ക്കുചൊല്ലുകയല്ലഞാൻ
പോക്കൃതികളുടങ്ങിയിശ്ശിവളള്ളുകെട്ടിമഹാശയ-
ന്മാർക്കുകയ്യുമകക്കരുന്നിൽവെറുപ്പുമുൽക്കടമേകിടും
പോക്കടഞ്ഞകനത്തദുഷ്ടവികീടകങ്ങളെവല്ലെടം
നോക്കിയാൽഗതികേടുതന്നെകുളിച്ചുശുദ്ധിവരുത്തണം
വ്രീളവിട്ടിഹമുക്കിൽമൂലയിലങ്ങുമിങ്ങുമിരുന്നുകൊ-
ണ്ടാളിടുന്നൊരസൂയയാചിലർപാഴനെന്നുപഴിക്കിലും
കോളതെന്തുനമുക്കുനമ്മുടെനേരെവരുന്നൊരുപൂരുഷൻ
ശ്ശുള്ളപാട്ടുകയില്ലകില്ലതിനില്ലിനിക്കൊരുതെല്ലുമേ
ഹന്ത!വലിയസദസ്സിൽവന്നൊരുമേനിചൊല്ലുകയല്ലഞാൻ
അന്ധരിന്നുഹസിക്കിലെന്തിവനെന്റമേലതുപററുമോ?
ചന്തമോടൊരുസൽക്കഥാകഥനത്തിനിന്നൊരനുഗ്രഹം
ചിന്തുടുന്നരസത്തൊടേകണമിജ്ജനത്തിനുസജ്ജനം
വേദസാരമറിഞ്ഞവേദിയരൊക്കെവന്നുനിറഞ്ഞുടൻ
മോദമാന്നടിയന്റപഴമൊഴികൾക്കുചെവിയരുളീടിനാൽ
ഖേദമുണ്ടുമനസ്സിലിഹപിഴവന്നുപോയിടുമെന്നുമേ
ആദരാലിവിടഖിലദൈവതമാശ്രയംപരമാശ്രയം
ഭാഷയായ്പറവാനുമടിയനുസംസ്കൃതത്തിനുമൊന്നുപോൽ
ദോഷഹീനപടുത്വമല്പമുദിപ്പതുണ്ടിവിടിന്നതിൽ
ശേഷിയില്ലഭടജനങ്ങൾധരിച്ചിടാകടുസംസ്കൃതം
ഭാഷയായ്പറയാമതിൽചിലദൂഷണംവരുമെങ്കിലും"

ഇതിൽനിന്നും നാം എന്താണനുമിക്കേണ്ടത്. കവിക്കുള്ള ആത്മവിശ്വാസത്തേയും കവിതാപ്രവാഹത്തേയുംദുഷ്ക്കവികളെക്കുറിച്ചുള്ളഹാസ്യത്തേയും അസൂയാലുക്കളായ നിരൂപകന്മാരിലുള്ള നിസ്സാരതയേയും കുറിച്ചു അദ്ദേഹത്തിനുള്ള നിന്ദയും അവരുടെ പരിഹാസത്തിലുള്ള കൂസലില്ലായ്മയുമല്ലേ? തന്റെ മുൻഗാമികളെപ്പോലെ സംസ്കൃതകവനംതനിക്കുംപരിചിതമാണെന്നു കവി നമ്മെ അറിവിക്കുന്നുണ്ടു്. എന്നാൽ അതിന്റെ സാരസ്യം ഭടജനങ്ങൾക്കു ദഹനയോഗ്യമല്ല. ഒരാൾ ഒരു കാവ്യംചമയ്ക്കുന്നതു് മററുള്ളവരുടെ ആസ്വാദനത്തിനാണെന്നതത്വം ഇക്കാലത്തെ ചിലകാവ്യനിർമ്മിതാക്കൾ ധരിച്ചിട്ടില്ലെങ്കിലും അതു നമ്പ്യാർ നല്ലപോലെ മനസ്സിലാ

ക്കിയിരുന്നു. തന്മൂലം അവരുടെ രുചിക്കനുരൂപമായ ഭാഷയുടെ സൃഷ്ടിക്കു അദ്ദേഹം പ്രേരിതനുമായി. കവിയുടെകാലത്തു പ്രധാനജനവിഭാഗങ്ങളിൽ കവിതാസാരസ്യം അനുഭവിക്കാതിരുന്നതു നായന്മാർ മാത്രമായിരുന്നു. സംസ്കൃതാഭ്യസനം സിദ്ധിച്ചവൎക്കുമാത്രമെ അക്കാലത്തു സാഹിത്യരസം അനുഭവിക്കാൻ കഴിഞ്ഞിരുന്നൊള്ളു. അതിനുള്ളകാരണം ഭാഷാകവിതകളുടെ കുറവാണു്. പാരമ്പൎയ്യമനുസരിച്ചു് ആയോധനവൃത്തിയിൽ ഏൎപ്പെട്ടുവന്നിരുന്ന നായന്മാരെയാണു് നമ്പ്യാർഭടജനങ്ങളായി സങ്കൽപ്പിച്ചിരുന്നതു്. ആ ഭടജനങ്ങളായിരുന്നല്ലൊ വിദ്യാവിഹീനന്മാരായിരുന്നതും.

എഴുത്തച്ഛൻ ആ ഭടജനങ്ങളുടെ വിവേചനാശക്തിയെയുണൎത്തി ഭക്തിമാൎഗ്ഗത്തിൽ ലയിപ്പിച്ചു. എന്നാൽ നമ്പ്യാരാകട്ടെ കൃത്യാകൃത്യവിചിന്തനത്താൽ അവരെ സ്വഭാവസംസ്കരണത്തിനു പ്രേരിതന്മാരാക്കി. ഭടജനങ്ങളിൽ സ്വഭാവസംസ്കരണശക്തി വൎദ്ധിപ്പിക്കേണമെന്ന വിചാരം മുമ്പിട്ടുനിന്നിരുന്ന നമ്പ്യാർ അവരുടെ ഹിതാനുസാരേണ തൻെറ കവിതാസരണിയെ നിയന്ത്രിച്ചു അതാണു് അദ്ദേഹം സംസ്കൃതകവിതനിൎമ്മിക്കാതിരുന്നതു്. എന്നാൽ അക്കാലത്തു വിദ്വാന്മാരുടെപ്രശംസയ്ക്കു പാത്രീഭവിച്ചിരുന്നതുസംസ്കൃതകവിതകളായിരുന്നുവെന്നുള്ളതിലേക്കു "സജ്ജനത്തിനു സംസ്കൃതക്കവികേൾക്കക്കൌതുകമെങ്കിലും" എന്നുള്ള സഭാപ്രവേശഭാഗംതെളിവുതരുന്നുണ്ടു്. തൻെറ കവിതാപ്രസ്ഥാനം വിദ്വാന്മാൎക്കു രുചിക്കാതെവന്നെങ്കിലോ എന്നു ഭയപ്പെട്ട കവി തൻെറ കവിതാരൂപീകരണത്തിൻെറ ഉദ്ദേശത്തെക്കുറിച്ചു ഇപ്രകാരം പറഞ്ഞിരിക്കുന്നു. തൻെറ ദൃഷ്ടിയിൽപതിഞ്ഞിട്ടുള്ള കവിതാചോരന്മാരേയും അദ്ദേഹം വിട്ടിട്ടില്ല.

"സല്ക്കവിപ്രവരൻചമച്ചകവിപ്രബന്ധനിബന്ധനം
തസ്കരിച്ചുവലിച്ചുകെട്ടിയകഷ്ടിപിഷ്ടികവിത്വരം
ദുഷ്കവിക്കൊരുനാണമില്ലതുചൊല്ലുവാനിഹവല്ലതും
ശുഷ്കബുദ്ധികളന്തറിഞ്ഞുപറഞ്ഞതൊക്കെവൃഥാഫലം
മധുരമാകിനപഞ്ചതാരയിൽവേപ്പിലപ്പൊടികൂട്ടിയാൽ
വിധുരമായ്വരുമാരുമങ്ങുഭുജിക്കയില്ലതുനിൎണ്ണയം
കൈതകുറുമൊഴിമുല്ലമാലതിമാലതന്നിലിടയ്ക്കിടെ
കൂവളക്കുസുമങ്ങൾചേൎത്തുകണക്കിനക്കവികെട്ടിയാൽ
നല്ലപരിമളമുള്ളതൊക്കെമറിച്ചുദുഷ്ടമതായ്വരും
തെല്ലുസംശയമില്ലദുഷ്കവിവാക്കുകൾക്കതുതാരുമേ
സജ്ജനത്തിനുസംസ്കൃതക്കവികേൾക്കക്കൌതുകമെങ്കിലും
ദുൎജ്ജനത്തിനതിങ്കലൊരുരസമേതുമില്ലതുകാരണം
ഭടജനങ്ങടെസഭയിലുള്ളൊരുപടയണിക്കിഹചേരുവാൻ

വടിവിയന്നൊരുചാരുകേരളഭാഷതന്നെചിതംവരൂ
കടുവടെപ്പെട്ടുകഠിനസംസ്കൃതവികടകടുകവികെട്ടിയാൽ
ഭടജനങ്ങൾക്കുധരിക്കയില്ലതിരിക്കുമൊക്കെയുമേററുടൻ
ഭാഷയെറിവരുന്നനല്ലമണിപ്രവാളമതെങ്കിലോ
ദൂഷണംവരുവാനുമില്ലവിശേഷഭൂഷണമായ്വരും
വേഷസംഗതിയോടുചേന്നൊരുഭാഷവേണമതെങ്കിലേ
ശേഷമുള്ളജനത്തിനുംപരിതോഷമെന്നുവരൂദൃഢം."

ഭടജനങ്ങളുടെ ആസ്വാദനത്തിനു അനുരൂപമായ ഭാഷയുടെ സൃഷ്ടിയാണ് നമ്പ്യാക്കു സാഹിത്യരംഗത്തിൽ ഒരു പ്രാധാന്യസ്ഥാനം നൽകിയതു. താൻകവിതചമയ്ക്കുന്നതു സജ്ജനങ്ങൾക്കുവേണ്ടിയല്ലെന്നും വിദ്യാവിഹീനന്മാരായ ദുർജ്ജനങ്ങൾക്കുവേണ്ടിയാണെന്നും ഉള്ളവസ്തുതകവിആദ്യമേതന്നെ വെളിപ്പെടുത്തുന്നുണ്ട്. സംസ്കൃതകവികളുടെ ശ്രവണത്തിൽപ്പോലും ഭടജനങ്ങൾക്കു ആഗ്രഹമില്ല. അവരുടെ രുചിക്കുയോജിക്കുന്നതു മണിപ്രവാളമാണ്. വേഷത്തിനു അനുരൂപമായ ഭാഷയാണ് എല്ലാവരുടേയും ശ്ലാഘ്യതയ്ക്കും വിഷയീഭവിക്കുന്നതു്, അതിനാലാണ് താൻ സംസ്കൃതകവനത്തിനു ഉദ്യുക്തനാകാതിരുന്നതെന്നു അദ്ദേഹം രംഗത്തിൽ തുറന്നുപറഞ്ഞിരിക്കുന്നു. കവിതാരൂപീകരണത്തിങ്കൽ നമ്പ്യാരുടെ പ്രധാനഉദ്ദേശ്യം അതു ഭടജനങ്ങൾക്കു ആസ്വാദ്യമായിരിക്കണമെന്നുള്ളതായിരുന്നു. ആ ഭടജനങ്ങളുടെ അർച്ചനയെ മാത്രമെ അദ്ദേഹം ആഗ്രഹിച്ചിരുന്നൊള്ളു. ഭടജനസമുദായത്തെ ഉദ്ധാരണംചെയ്യണമെന്ന ഉദ്ദേശംനമ്പ്യാരെപ്പോലെ മററൊരു വിജാതീയകവിക്കുമുണ്ടായിരുന്നില്ലം. താൻ ഭടജനസമുദായജനല്ലെങ്കിലും അതിലെ ഒരംഗത്തെപ്പോലെ സമുദായോദ്ധാരണത്തിനുഉദ്യുക്തനായതിൽ അന്തർഭവിച്ചിരുന്ന രഹസ്യംഅദ്ദേഹത്തിൻെറ കൃതജ്ഞതയൊന്നുമാത്രമാകുന്നു. ആ കൃതജ്ഞതയെ പലരും മിഥ്യയായി കൃതഘ്നതയെന്നു വാദിപ്പാൻ ശ്രമിച്ചിട്ടുള്ളതായി കേട്ടിട്ടുണ്ടു്. അതിനു അവരെ പ്രേരിപ്പിച്ചതു് കവിയുടെ അതിരുകടന്നുള്ള പരിഹാസമൊന്നുമാത്രമാകുന്നു. പരിഹാസം വിരോധജമാണെന്നു വാദിപ്പാൻ ന്യായമില്ല. അപ്രിയംപറയുന്നവർ വിരോധികളെന്നു സങ്കല്പിക്കുന്നതു സാഹസവുമാണ്. ആധുനികസിദ്ധാന്തമെന്നല്ല പ്രാചീനപ്രമാണങ്ങൾപോലും അതിനെ അനുകൂലിക്കുന്നുമില്ല. ശരിയായ കുറവുകളെ പരസ്യമായിപ്പറയുന്നവനാകുന്നു നമ്മുടെ ഉത്തമബന്ധു. തന്മൂലമുളവാകുന്ന ലജ്ജയാൽ നാം കുറവുകളെപരിഹരിക്കാൻ യത്നംചെയ്യും. പ്രിയവാദികൾ നമ്മുടെ പരമശത്രുക്കളാണ്. അവർതമ്മിൽനിന്നുമുള്ള കാര്യസാദ്ധ്യത്തെ ഇച്ഛിച്ചുമാത്രം സ്നേഹം ഭാവിക്കുന്നതെയുള്ളു. എന്നാൽ നമ്പ്യാരാകട്ടെ നായന്മാരിൽനിന്നും സഹായമേററാണ് അവരെ പരിഹസിക്കാൻ ഒരുമ്പെട്ടതു്. ഇതു നിശ്ചയമായും വിരോധത്താലാണെന്നു വിശ്വസിക്കാവുന്നതല്ല.

ഇപ്രകാരം നായർസമുദായോദ്ധാരണത്തിനു വെട്ടിത്തുറന്ന ഒരു നവീനസാഹിത്യപഥമാകുന്നു തുള്ളൽ. അതു നായന്മാരുടെ അക്കാലത്തെ പ്രാബല്യത്തെക്കാണിക്കുന്ന ഒരു ചരിത്രപുസ്തകമാണെന്നു പറയുന്നതിലും വലിയഅബദ്ധമുണ്ടെന്നുതോന്നുന്നില്ല. അദ്ദേഹം മററുള്ളവരുടെ അനുകൂലപ്രതികൂലങ്ങളെ നിസ്സാരമായി ഗണിച്ചിരുന്നു. എങ്ങിനെയെങ്കിലും തന്റെ ഉദ്ദേശം സാധിക്കേണമെന്നുകരുതൽമാത്രമേ അദ്ദേഹത്തിനുണ്ടായിരുന്നൊള്ളൂ. അതിനായി അദ്ദേഹംചെയ്ത അക്ഷീണപരിശ്രമം സഫലമായുംതീൎന്നു. സരസതമൂലം കഠിനമായ പരിഹാസംത്തുറന്നുപയോഗിച്ചിരുന്നിട്ടുപോലും അദ്ദേഹത്തിനു എതിരാളികൾ അധികമുണ്ടായിരുന്നില്ല. എന്നാൽ എതിരാളികളെയും അദ്ദേഹം കണക്കിനു ശകാരിച്ചിട്ടുമുണ്ടു.

"കുറവുംകുററവുംനോക്കിപ്പറവാനുണ്ടൊരുകൂട്ടം
തുറുകണ്ണുംമിഴിച്ചങ്ങുമറുഭാഗേവസിക്കുന്നു,
മറിവുംമായവുമെല്ലാംമറച്ചുംവച്ചുകൊണ്ടല്ലോ—
മറിവുള്ളജനമെന്നുപുറമേഭാവവുംകാട്ടി
തറമേലറിനിന്നേററംനിറമേറുംസഭതന്നി-
ലിറങ്ങിസൽക്കഥചൊല്ലിത്തുടങ്ങുംപൂരുഷന്തന്റെ
കുറവററഗ്ഗുണംകണ്ടുനിറഞ്ഞുള്ളിലസൂയകൊ-
ണ്ടുറഞ്ഞുചാടിയോരോന്നുപറഞ്ഞുഭത്സനംചെയ്യും
കുറഞ്ഞോരുവിശേഷത്തെയറിഞ്ഞുള്ളജനംകുററം
പറഞ്ഞെങ്കിലതുകൊണ്ടുതരിമ്പുംസങ്കടമില്ല
അറിയാത്തമഹാമൂഢൻതെറിവാക്കുപറയുമ്പോ-
ളെറിഞ്ഞുകാലൊടിക്കാമെന്നറിഞ്ഞുകൊൾവിനെല്ലാരും
തനിക്കുള്ളഗ്ഗുണങ്ങളെത്തനിയെവൎണ്ണനംചെയ്യും
തനിച്ചുസൽക്കവിമന്നിൽജനിച്ചാലാവതില്ലേതും
നിനച്ചാലജ്ജനത്തോടുമനച്ചേർച്ചവരികയി-
ല്ലനിച്ഛ്യാകാട്ടിയാൽപോലുമവൻബോധിക്കയുമില്ല;
കുരയ്ക്കുംപട്ടികളുണ്ടോകടിക്കുന്നു? നിജസ്തോത്ര
മുരയ്ക്കുന്നോരുടെവിദ്യയ്ക്കിരിക്കുംദൂഷണമെല്ലാം
ഗ്ഗുരുക്കന്മാരുടെപാദമൊരിക്കലുംമാക്കാതെ
യിരിക്കുന്നജ്ജനമൊന്നുചുരുക്കിച്ചൊല്ലിയെന്നാലും
പെരുക്കിസംഗ്രഹിക്കുംകണ്ടിരിക്കുംസജ്ജനമെല്ലാം
പരക്കെസ്സമ്മതിച്ചെന്നാൽതരക്കേടുമിവനില്ല—" ഇപ്രകാരം എതിരാളികളെ ധൈര്യമായും ഉഗ്രമായും ശാസിപ്പാൻ മറെറാരുകവിയൊരുമ്പെട്ടുമോയെന്നുസംശയമാണ്. അദ്ദേഹത്തിന്റെ നിഷ്കരുണമായ പരിഹാ

സത്തിൽ പലരും ഭയപ്പെട്ടിരുന്നു. വിരോധിതൾ തങ്ങളുടെ വിരോധംകൂടി മിക്കമാത്രമാണ് ചെയ്തതു്.

കവിക്കു ആരെയും എന്തുംപറയുന്നതിനു ലേശവും കൂസലില്ലായിരുന്നു. തൻമൂലമദ്ദേഹത്തിൻെറ ദൃഷ്ടിയിൽ ദുർജ്ജനങ്ങൾ തങ്ങളുടെ ദൌഷ്ട്യത്തെ നിഗ്രഹനംചെയ്താണ് വർത്തിച്ചിരുന്നതു്. അതു അദ്ദേഹത്തിൽനിന്നുമുണ്ടാകുന്ന പരിഹാസത്തെ ഭയന്നല്ലെങ്കിൽ മറെറന്തുകൊണ്ടാണ്? സമുദായകാര്യത്തിലെന്നപോലെതന്നെ രാഷ്ട്രീയകാര്യങ്ങളിലും സാഹിത്യവിഷയത്തിലും അദ്ദേഹത്തിൻെറദൃഷ്ടി പതിയാതിരുന്നിട്ടില്ല. അക്കാലത്തെ രാഷ്ട്രാവസ്ഥയും തുള്ളൽക്കഥകളിൽ നിഴലിച്ചുകാണുന്നുണ്ടു്. സന്ദർഭാനുസരണം രാജ്യഭരണവൈകല്യങ്ങളെ വെളിപ്പെടുത്തുന്നതിലു. കവി അന്തരമായി ശ്രമിച്ചിരുന്നു. സാമുദായികമായും രാഷ്ട്രീയമായും സാഹിത്യസംബന്ധമായും ഉള്ളവിഷയങ്ങളെ പുരസ്കരിച്ചു പൊതുജനക്ഷേമാർത്ഥം നടത്തപ്പെടുന്ന വർത്തമാനപ്പത്രങ്ങളുടെ പ്രാധാന്യം തുള്ളൽക്കഥകൾക്കും നൽകേണ്ടതാണ്. പൊതുജനപ്രാതിനിധ്യമെന്നപേരിനെ അനന്വർത്ഥമാക്കിത്തീർക്കുന്ന പത്രപ്രവർത്തകന്മാർ അതായതു മേൽപറയപ്പെട്ട വിഷയങ്ങളെ ആദർശമാക്കി നിഷ്പക്ഷനിലയിൽ സ്വാർത്ഥലേശംകൂടാതെ പരാർത്ഥമായിവർത്തിക്കുന്ന പത്രപ്രവർത്തകന്മാർ ഏററവും കുറവായിരിക്കുന്ന ഈ നവീനകാലത്തിൽനിന്നു എത്രയോപടി താണുസ്ഥിതിചെയ്തിരുന്ന ആ കാലങ്ങളിൽ പത്രപ്രവർത്തനത്തിൻെറ യഥാർത്ഥമായ ഉദ്ദേശത്തെ ആദർശമാക്കി ഒരു സാഹിത്യപഥത്തെ നിർമ്മിച്ച നമ്പ്യാർക്കു തുല്യമായി മറെറാരു മലയാളകവി ഇന്നുവരെ ഉണ്ടായിട്ടുണ്ടെന്നുതോന്നുന്നില്ല. പത്രപ്രവർത്തനമെന്നതുതന്നെ എന്താണെന്നറിയാതിരുന്ന ആ കാലങ്ങളിൽ ആ കൃത്യം നിർവഹിച്ച നമ്പ്യാരെ കേരളീയർ എന്തുമാത്രമഭിനന്ദിച്ചാൽ മതിയാകും. സമുദായ സംബന്ധമായും രാജ്യഭരണസംബന്ധമായും സാഹിത്യസംബന്ധമായും മററുമുള്ള കുറവുകളെസന്ദർഭാനുസരണം പക്ഷപാതരഹിതമായി ചൂണ്ടിക്കാണിച്ചുപരിഹാരമാർഗ്ഗങ്ങളേ നിർദ്ദേശിച്ചു് പൊതുജനങ്ങളെ അവിഷയങ്ങളിൽഉണർത്തുകയെന്നുള്ളതാണല്ലൊപത്രപ്രവർത്തനത്തിൻെറ പരമോദ്ദേശം. ഈകൃത്യംതന്നെയാകുന്നുനമ്പ്യാരുടെ തുള്ളൽക്കഥകളും നിർവഹിച്ചിരിക്കുന്നതു്. കുറവുകളെ കാര്യകാരണസഹിതം ചൂണ്ടിക്കാണിച്ചു് പരിഹാരംനിർദ്ദേശിപ്പാൻ നെഞ്ചുറപ്പുള്ള പത്രാധിപന്മാർ ഈ നവീനകാലത്തുപോലും വളരെച്ചുരുക്കമാണു. അങ്ങനെയുള്ളവർക്കുണ്ടാകുന്നപരാജയം മററുള്ളവരെ ആ കൃത്യത്തിൽനിന്നും പിൻതിരിക്കുന്നു. തിരുവിതാംകൂറിലെ വീരശൂരപുരുഷകേസരിയെന്നു വിരുതുസമ്പാദിച്ചിരുന്നസ്വദേശാഭിമാനി പരേതനായ ശ്രീമാൻ രാമകൃഷ്ണപിള്ള അവർകളെ കഴിഞ്ഞാൽശരിയായപത്രപ്രവർത്തനത്തിൻെറ ഉന്നതസ്ഥാനത്തിൽമറെറാരാളെ കാണുവാൻ നമുക്കുസാധിക്കുന്നില്ല. പുണ്യശ്ലോകനായ മിസ്ററർപിള്ളയാകട്ടെ നമ്പ്യാരുടെ ആദർശങ്ങളെയാണു് അനുകരിച്ചിരുന്നതു്. നമ്പ്യാർക്കു ക

വിതാനിർമ്മിതിയിൽ ഉണ്ടായിരുന്ന പ്രധാനോദ്ദേശവും ജനങ്ങളെ സൽപ്പഥത്തിലേക്ക് നയിക്കേണമെന്നുള്ളതായിരുന്നല്ലോ, അതിനായിട്ടായിരുന്നു അദ്ദേഹം നിർദ്ദാക്ഷിണ്യമായ പരിഹാസമംഗീകരിച്ചിരുന്നതും. എഴുത്തച്ഛൻ ജനങ്ങൾക്കു ആത്മീയജ്ഞാനം അങ്കുരിക്കുവാനുള്ള വഴിതെളിച്ചുകൊടുത്തതുപോലെ നമ്പ്യാർ ലൌകിക കാര്യനിർവ്വഹണത്തിനുള്ള ശക്തിയുണ്ടാക്കിക്കൊടുക്കുവാനൊരുമ്പെട്ടു. അതു വേണ്ടപോലെസാധിക്കയുംചെയ്തിട്ടുണ്ട്. നമ്പ്യാരുടെ സാഹിത്യസരണി ശരിയായനിലയിൽ നടത്തപ്പെടുന്ന പത്രപ്രവർത്തനത്തിന്റേതിനോടു തുല്യമാണു. ദുഷ്കവിതകളുടെ പ്രചാരാധിക്യത്താൽ സാഹിത്യലോകം മലിനമായി ഭവിക്കരുതെന്നപ്രത്യേകകരുതൽ നമ്പ്യാരെ ബാധിച്ചിരുന്നതായി തെളിയുന്നുണ്ടു. തരമുള്ളിടത്തെല്ലാം സന്ദർഭമുണ്ടാക്കി അദ്ദേഹം ദുഷ്കവികളെ ഹസിക്കുന്നു: മിക്കവാറും തുള്ളൽക്കഥകളുടെ പ്രാരംഭം ദുഷ്കവികളെ അമർത്താനുള്ള അസ്ത്രമായിട്ടാണു ഉപയോഗിച്ചിരിക്കുന്നതു. പൊതുജനങ്ങളിൽനിന്നും ഉദ്യമത്തിനനുസരണമായ ബഹുമതി അദ്ദേഹത്തിനു സിദ്ധിച്ചിരുന്നില്ല അതിനെപ്പററി കവി കിരാതംതുള്ളലിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

"സജ്ജനസഭയുടെസുഭഗത്വംകൊ-
ണ്ടിജ്ജനമൊന്നുപ്രയോഗിക്കുമ്പോൾ
ദുർജ്ജനമെങ്കിലുമതിനെക്കൊണ്ടൊരു
ദൂഷണമൊരുവൻചൊല്ലുകയില്ലാ
നല്ലജനങ്ങടെസഭയിൽചെന്നാൽ
വല്ലതുമവിടെശ്ശോഭിതമാകും"

കവിതാവൈഷമ്യത്തെക്കുറിച്ചു അദ്ദേഹം പറഞ്ഞിരിക്കുന്നതു എന്താണെന്നുനോക്കുക—

"ശാസ്ത്രങ്ങൾവ്യാകരണസൂത്രങ്ങൾനല്ലതർക്ക
വാദങ്ങൾപിന്നെധർമ്മശാസ്ത്രങ്ങൾപുരാണങ്ങൾ
വേദംഗണിതമന്ത്രവാദംചികിത്സാഗ്രന്ഥ
ഭേദംശാസ്ത്രവിദ്യാവിനോദമെന്നിവകളും
ആട്ടംകളികൾപിന്നെച്ചാട്ടംഞാണിന്മേലേറി
ഓട്ടംതുള്ളലുംപലക്കൂട്ടംഗ്രഹിച്ചവനും
കോട്ടംകൂടാതെകവിക്കൂട്ടംചമച്ചുണ്ടാക്കി
വാട്ടംകൂടാതെവിദ്വൽക്കൂട്ടത്തെബോധിപ്പിപ്പാൻ
ഒട്ടുമെളുതല്ലെന്നുതെട്ടുംസഭയെക്കണ്ടാൽ
മുട്ടുംമനസ്സുപാരംചുട്ടുപഠിച്ചതെല്ലാം
വിട്ടുപോമത്രയല്ലാകിട്ടുംപരിഹാസങ്ങൾ
കെട്ടുംകവികൾചിലർകേട്ടുംപ്രയോഗിക്കുമ്പോൾ
തട്ടുംമേലേറുംനേരംതട്ടുമവ്യനുഭംഗം

ഇഷ്ടംലഭിക്കയില്ലനിഷ്ടംലഭിക്കുംതാനും
ഇത്ഥംവിചാരിക്കുമ്പോളിത്തൊഴിലെളുതല്ലാ
ചിത്തംഗുരുക്കന്മാരിൽനിത്യമുറപ്പിക്കുന്ന
സത്തുകൾക്കൊത്തഭാഗ്യമെത്തുമെന്നതേവേണ്ടൂ"

കവിയേയും കവിതയേയും കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന അഭിപ്രായത്തെ ഘോഷയാത്ര ഓട്ടംതുള്ളലിൽ ഇങ്ങനെ സൂചിപ്പിച്ചിരിക്കുന്നു.

"നല്ലോരമൃതരസകല്ലോലജാലങ്ങൾക്കു
തുല്യങ്ങളാംകവികൾചൊല്ലുംജനങ്ങളുടെ
ചൊല്ലുകൾകേൾക്കതന്നെനല്ലുനമുക്കതിനു
തുല്യംകവിതാഗുണമില്ലെന്നറിഞ്ഞീടേണം
വല്ലാത്തകവിതകൾചൊല്ലുന്നവനെക്കാട്ടിൽ
ചൊല്ലാതിരിക്കുന്നവൻനല്ലുനിരൂപിച്ചാല—
തല്ലാതെദുസ്സാമർത്ഥ്യമെല്ലാംതുടങ്ങുന്നേര—
മെല്ലാർക്കുംപരിഹാസമല്ലാതെവരികില്ല,
ഒല്ലാത്തവാക്കുവന്നുചൊല്ലുന്നപുരുഷനെ—
കൊല്ലാതെകൊല്ലുമുടനെല്ലാമഹാജനങ്ങൾ
വല്ലാത്തദുഷ്ടിവാക്കുതെല്ലുംസഹിച്ചുകൂടാ
തല്ലുകൊണ്ടെന്നാലതുതെല്ലുദിവസമങ്ങു
ചെല്ലുമ്പോൾവേദനകളെല്ലാംശമിച്ചുപോകും
വല്ലാത്തവാക്കുഹൃദിശല്യംതറച്ചപോലെ
അല്ലൽവരുത്തുമതിനില്ലങ്ങവസാനമ—
തെല്ലാംവിചാരിക്കുമ്പോൾചൊല്ലാനുമെളുതല്ലാ."

സത്യാസ്വയംവരത്തിൽ അദ്ദേഹം തുള്ളലിന്റെ വിധത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നതു എന്താണെന്നുനോക്കാം.

തുടരും.

---

## മനോരാജ്യത്തിലെ രാജാവ്.

---

"പത്മനാഭദാസ്"

ഇമ്മഹീതന്നിൽകാര്യപ്രാപ്തിയില്ലാത്തോരെന്നെ
നിന്മനോരാജ്യത്തിലെരാജാവായ്വരിക്കയാൽ
നിന്മതിഗുണങ്ങളായീടുംസൽപ്രജകളെ
നന്മയോടൊത്തുപാലിച്ചങ്ങിനെകഴികയാം.

ഭൂമിപാലകനായാലായവനുള്ള സൌഖ്യം
സീമയില്ലാത്തതാണെന്നേവരും പുകഴ്ത്തുന്നു
രാജ്യഭാരത്തിൽപ്പരം ഭാരമായ് മററില്ലേതും
പൂജ്യനാകിലും പൂജ്യമായിട്ടും കഥയെല്ലാം
ചന്ദനച്ചാറും പനിനീരുമാപുഷ്പങ്ങളും
സുന്ദരാംഗിമാർ നല്ലമാളികാദികളെല്ലാം
സന്നദ്ധസംഘം പോലെയെന്തിനും തയാറായി
വന്നരികത്തു കാത്തുനിൽക്കാതെ കഴിയുമോ?
അയത്നം കാണുന്നേരമെന്നുടെ ജീവനാഥൻ
മായയിൽക്കുടുങ്ങാതെ വാഴുമോ ശിവശിവ!!
വല്ലികളെല്ലാമെപ്പൊഴും പൂക്കളാൽ പരിശോഭി-
ച്ചല്ലലെന്നിയെ സുഖിച്ചങ്ങനെ വാണീടുന്നു
പുഷ്പങ്ങൾ വാടുകില്ലങ്ങിലയും പഴുക്കില്ല
നിഷ്ഫലമായിട്ടൊരു വസ്തുവുമില്ലാദ്ദിക്കിൽ
ചൂടെന്നുള്ളതുമില്ലാതെല്ലുമേ തണുപ്പില്ലാ
കാട്ടുകൾക്കൊ ചടിയെന്നിത്യാദിയുമങ്ങില്ല
വാടാത്തപ്പൂക്കൾതൻെറ കോമളപരിമളം
നാടാകെപ്പരത്തുന്നു തൈത്തെന്നലനല്പമായ്
വെള്ളമേററവും നിറഞ്ഞൊഴുകും നദികളും
വെള്ളപ്പുഞ്ചിരിപൂണ്ടോരോമനപ്പെണ്ണുങ്ങളും.
എന്നുവേണ്ടവിടത്തിലുള്ള കാഴ്ചകളെല്ലാ-
മിന്നിനിക്കെല്ലാംകൊണ്ടും സങ്കടകരമല്ലോ.
ശ്രീകരമായ കാഴ്ച കണ്ണുകൾ കണ്ടീടുന്നു
കോകിലഗാനങ്ങളാൽ കാതുകൾ കുളുർക്കുന്നു
കഷ്ടമേ! നിനയ്ക്കുവാൻ ശക്തിയില്ലല്ലോ ചിത്ത-
മിഷ്ടനാം കണവനിൽ ചെന്നിതാലയിക്കുന്നു
ഇങ്ങനെ പലതരം ചിന്തപൂണ്ടുഴലുന്നോ-
രംഗനാമണിതൻെറ ചാരുവാം മനോരാജ്യം
മുമ്പിലായ് കാണുന്നു ഞാൻ വന്മഴക്കാറുവിട്ടോ
രമ്പിളിക്കലപോലെ കണ്ണിന്നിയ്ക്കമൃതമായ്
എന്നെ നിന്മനോരാജ്യ ചക്രവൎത്തിയാക്കിയ
നിന്നെ ഞാൻ മരിച്ചാലുമോമലേ! മറക്കുമോ?
പ്രേമമാം നറുന്തേനും സൽഗുണസൌരഭ്യവും
കോമളിമാവോടൊത്തോരോമനശ്ശരീരവും
ചാരിത്രവിശുദ്ധിയാം കൊച്ചുകാററടിയേററു
പാരിലായ് വിലസുന്നു നീയൊരു പുഷ്പം പോലെ!!

എന്മനസ്സാകുംഹംസശ്രേഷ്ഠനുകളിക്കുവാൻ
പൊന്മയമായനിൻെറദേഹമാംപൊയ്കയല്ലോ
അഞ്ചിതമായോരെൻെറകൺചകോരങ്ങൾക്കുംനിൻ
പുഞ്ചിരിനിലാവല്ലാതില്ലമറെറാരാശ്രയം.

*   *   *   *   *
*   *   *   *   *



# മതത്തിൻെറഅന്തർഭാഗം.

---

ആലങ്ങാട്ട് എം. കെ. ശങ്കരപ്പിള്ള.

മനുഷ്യനും, ദൈവത്തിനും തമ്മിലുള്ള യഥാൎത്ഥബന്ധത്തെ മതം എന്നപദത്തിൽ ഉൾപ്പെടുത്താമെങ്കിലും ആ രണ്ടക്ഷരത്തിനുള്ളവ്യാപ്തി അനിൎവചനീയമായിരിക്കുന്നു. മതം ഈശ്വരസന്നിധിയിലേക്കു കയറുന്നതിനുള്ള നിശ്രേണിയാണ്. മനുഷ്യനു ദൈവത്തോടുള്ള ഹൃദയംഗമമായ ഭക്തിയേയും ബന്ധത്തേയും അദ്ദേഹത്തോടു അയാൾക്കുള്ള അപാരമായകൃതജ്ഞതയേയും സ്വീകരിക്കുന്നതു "മതം" എന്നരണ്ടക്ഷരംതന്നെ.

മതസംബന്ധമായ അഭിപ്രായങ്ങൾ മനുഷ്യനിൽ സ്ഥിരമായ്നിൽക്കുന്നു. പരിഷ്കാരസോപാനത്തിൻെറ പ്രഥമപീഠത്തിൽ പരിലസിക്കുന്നവർപോലും ദൈവത്തിൻെറ പ്രത്യക്ഷപ്രതിഫലനമായ പ്രകൃതിയെ. ആരാധിക്കുന്നതുകൊണ്ടു തൃപ്തിപ്പെടുന്നുണ്ട്. അക്രമികൾകലാപകാലങ്ങളിൽ നിൎദ്ദയം ക്ഷേത്രങ്ങളെകൊള്ളചെയ്ത് വിഗ്രഹങ്ങളെ നശിപ്പിക്കുകയും, പല പരിശുദ്ധവസ്തുക്കളെ അശുദ്ധമാക്കുകയും ചെയ്തിട്ടുണ്ടല്ലോ. എന്നാൽ ഭക്തിപാരവശ്യത്താൽ പുളകിതമായ ഹൃദയമണ്ഡലത്തിൽ സ്ഥിരപ്രതിഷ്ഠിതമായ ഒരു മഹാക്ഷേത്രത്തെ അടിച്ചുടച്ചുകളയുന്നതിനോ, അവിടെ സുദൃഢമായിപതിഞ്ഞിരിക്കുന്ന "ഭഗവന്നാമസങ്കീൎത്തനശ്രീമന്ത്ര"ത്തെ തേച്ചുമാച്ചുകളയുന്നതിനോ അവൎക്ക് ഒരിക്കലും സാധിക്കുകയില്ല.

മതത്തിൻെറ ഉത്ഭവസ്ഥാനം ദൈവികശക്തിയിൽ ഒളിച്ചുകിടക്കുന്നു. "ഓരോ പ്രാവശ്യവും ഞാൻ വിളക്കുകത്തിക്കാൻ ശ്രമിക്കുമ്പോൾ അതു് അണഞ്ഞുപോകുന്നു. എൻെറ ജീവിതത്തിൽ അങ്ങയുടെ സ്ഥിര

തച്ചില്ലാപ്പോഴും മറഞ്ഞുകിടക്കുന്നുണ്ടെന്ന് മതമാകുന്ന ദൂരദർശിനി എന്നെ കാണിച്ചുതരുന്നുണ്ട്" എന്ന് മഹാകവിരവീന്ദ്രനാഥടാഗൂർ അദ്ദേഹത്തിന്റെ മതത്തെപ്പററിയുള്ള ഒരു പ്രസംഗത്തിൽ പറഞ്ഞിരിക്കുന്നു.

മനുഷ്യനും, ദൈവത്തിനും തമ്മിലുള്ള ശരിയായ ബന്ധത്തെ സ്ഥാപിച്ചു കഴിയുമ്പോൾ മതത്തിന്റെ മുഖ്യോദ്ദേശം സാധിച്ചു കഴിഞ്ഞു. അപ്രകാരമുള്ള ഒരു ബന്ധത്തെ സ്ഥാപിക്കുന്നതിന് ഏററവും ഉത്തമമായ മാർഗ്ഗം ഹൃദയശുദ്ധിയും, ഭക്തിയുമാകുന്നു. കൃപാസാഗരനായ ദൈവത്തിന് നാം കാഴ്ചവയ്ക്കേണ്ടത് പരിശുദ്ധമായ ഹൃദയവും, നിഷ്കളങ്കമായ ഭക്തിയും മാത്രമാണ്. സ്നേഹം ഭക്തിയെ വർദ്ധിപ്പിക്കുന്നു. നിങ്ങൾക്ക് കൃഷ്ണനെ ഭക്തികൊണ്ട് എളുപ്പത്തിൽ സ്വാധീനമാക്കാം യുക്തികൊണ്ടാണെങ്കിൽ താമസം വരും" എന്ന് ബംഗാളിൽ ഒരു പഴഞ്ചൊല്ലുണ്ട്. നമ്മുടെ മനസ്സിൽ അപരിച്ഛേദ്യമായ ഭക്തിയുദിക്കുമ്പോൾ നാം ഈശ്വരചൈതന്യത്തെ കണ്ടുതുടങ്ങുന്നു. ഈ ഭക്തിയെങ്ങിനെയുണ്ടാകുന്നു. "സ്വയംഫലരൂപതേതി" ബ്രഹ്മകുമാരഃ ഭക്തി ഭക്തിയുടെ ഫലമായിട്ടുതന്നെയുണ്ടാകുന്നുവെന്ന് ധർമ്മപുത്രരെന്ന മഹാഭക്തൻ അഭിപ്രായപ്പെടുന്നു. "തസ്യാജ്ഞാനമേവസാധനമിത്യേകേ" എന്നുള്ളതിൽ നിന്നും ജ്ഞാനമാണ് ഭക്തിയുടെ ഉത്ഭവമെന്നു കാണുന്നു.

ഭക്തിസാധനം സംക്ഷേപിച്ചു ഞാൻ ചൊല്ലീടുവ
നുത്തമേ! കേട്ടുകൊൾകനുരക്തിവന്നീടുവാനായ്
മുഖ്യസാധനമല്ലോസജ്ജനസംഗംപിന്നെ-
മല്ക്കഥാലാപരണ്ടാംസാധനം, മൂന്നാമതും
മൽഗുണേരണംപിന്നെമദ്വചോവ്യാഖ്യാതൃത്വം
മല്ക്കലാജാതാചാര്യോപാസനമഞ്ചാമതും
പുണ്യശീലത്വം, യമനിയമാദികളോടു-
മെന്നെന്നുമുട്ടാതെപൂജിക്കെന്നുള്ളതാറാമതു്
മന്മന്ത്രോപാസകത്വമേഴാമതെട്ടാമതു്
മംഗലശീലേ! കേട്ടുധരിച്ചുകൊള്ളണംനീ
സർവ്വഭൂതങ്ങളിലുംമന്മതിയുണ്ടാകയും
സർവ്വദാമത്ഭക്തന്മാരിൽപരമാസ്തിക്യവും.
സർവ്വബാഹ്യാർത്ഥങ്ങളിൽവൈരാഗ്യംഭവിക്കയും
സർവ്വലോകാത്മാഞാനെന്നെപ്പോഴുമുറയ്ക്കയും
മത്തത്വവിചാരംകേളൊമ്പതാമതുഭദ്രേ!
ചിത്തശുദ്ധിക്കുമൂലമാദിസാധനംനൂനം"

എന്നിങ്ങനെ അദ്ധ്യാത്മരാമായണത്തിലും പറഞ്ഞുകാണുന്നുണ്ട്. സർവ്വജനാദരണീയമായ ഒരുതത്വം "തത്തുവിഷയത്യാഗാൽ സംഗത്യാഗാച്ച" എന്നുള്ളതാണെന്നുതോന്നുന്നു. ഭക്തിയുടെ മാഹാത്മ്യത്തെ നാരദൻ ഈ പ്രകാരം കീർത്തിക്കുന്നു. "സാതുകർമ്മജ്ഞാനയോഗേഭ്യോപ്യധികതരാ" ഇതിൽ നിന്നും ഭക്തികർമ്മജ്ഞാനയോഗങ്ങളേക്കാൾ ഉയർന്നതാണെന്നു സിദ്ധിക്കുന്നുണ്ടല്ലോ. ഭക്തികൊണ്ടു സമ്പാദിക്കാവുന്ന ദിവ്യശക്തി മനുഷ്യ ബുദ്ധിയേയും, ഉദ്ദേശങ്ങളേയും ശുദ്ധീകരിച്ച് ബലപ്പെടുത്തുന്നു വെന്നുള്ളവാസ്തവം അനുഭവൈകവേദ്യമത്രേ! സർവ്വലോകനിയന്താവായ അ പരമകാരുണികന്റെ സന്താനങ്ങളാണ് സകല ചരാചരങ്ങളും എന്നുകരുതി സ്വാർത്ഥ പരിത്യാഗസമേതം സ്വകർമ്മങ്ങളെ മനസ്സാക്ഷിക്കനുസരിച്ചു പ്രവൃത്തിക്കാൻ ഈവിധമായ ഭക്തിഅക്കെങ്കിലും പ്രയോജനപ്പെട്ടുമെങ്കിൽ അവർമതത്തിന്റെ അന്തർഭാഗത്തെത്തിക്കഴിഞ്ഞിരിക്കുന്നു. യഥാർത്ഥമായ ആത്യാഗം—സന്യാസവൃത്തിയെ അവലംബിക്കാത്ത അത്യാഗം......ഈ പാന്ഥാവിനെ സുഗമസുന്ദരമാക്കട്ടെ!!

"നകർമ്മണാപ്രജയാധനേന!
ത്യാഗേനൈകേനഅമൃതത്വമാനശു॥

ഓം! ശാന്തി! ശാന്തി!!

# ഒരു പ്രകൃതിപുത്രി.

ഇളയിടം.

എന്റെ പ്രിയവായനക്കാരെ, ഒരു പുണ്യക്ഷേത്രദർശനത്തിനായിട്ട് എന്റെ കൂടൊന്നുപോരുക. ഇളയിടത്തു രാജവംശത്തിന്റെ കുലദൈവമായ മഹാഗണപതിദർശനത്തിനായിട്ടാണ് ഞാൻ നിങ്ങളെ ക്ഷണിച്ചത്. ഏഴരവെളുപ്പിനുദിക്കുന്ന 'പെരുമീന്റെ' കുളിരിളംവെട്ടം നാലുപാടും വീശിയിട്ടുണ്ട്. കൃത്യശ്രദ്ധയുള്ള കുക്കട'ക്കുട്ടി'ച്ചാർ ഗണപതിക്ഷേത്രത്തിന്റെ കിഴക്കേഗോപുരത്തിൽ കിടന്നുറങ്ങുന്ന നാണുമാരാരെ ഉണർത്തുക എന്ന കൃത്യം ശരിക്കു നിർവഹിച്ചിരിക്കുന്നു. ശംഖനാദം മുഴങ്ങി പള്ളി ഉണർത്തലും കഴിഞ്ഞു. കാലം ധനുമാസമാണ്. തണുപ്പും മഞ്ഞും സാമാന്യം ഉണ്ടുതാനും. കോയിപ്പുറത്തു കാരണവപ്പാട്ടിലെ ആശ്രിതനായികൂടി ഒന്നരവ്യാഴവട്ടക്കാര

ലം കഴിഞ്ഞിട്ടും തന്റെ ബുദ്ധിതീക്ഷ്ണതയ്ക്കും സാമർത്ഥ്യത്തിനും അനുസരിച്ച് യാതൊരു സ്ഥാനമാനാദികളും കിട്ടായ്കയാലുള്ള ദുരന്തമനസ്താപവും, കിഴക്കുവശത്തായികിടക്കുന്ന പാൽക്കുളത്തിൽനിന്നും പൊങ്ങി പറന്നുവന്ന മശകഗണത്തിന്റെ 'ഹും'കാരാരവവും അനവരതമുള്ള ദംശനവും മഞ്ഞിന്റെ മരം കോച്ചുന്നതണുപ്പും നിമിത്തം രാത്രി അശേഷം ഉറക്കംകിട്ടായ്കയാലുള്ള ക്ഷീണവും കൊട്ടാരക്കരവന്നകാര്യം സാധിക്കായ്കയാലുണ്ടായ ഇച്ഛാഭംഗവും ഒക്കക്കൂടി ശങ്കപ്പണിക്കർ പ്രഭാതകീർത്തനംചൊല്ലാൻതന്നെ മറന്നുപോയി. ഒടുവിൽ 'ഹരിനാരായണ' 'ഹരിനാരായണ' എന്നു കുറെ ഉരുവിട്ടുകൊണ്ട് വിരിപ്പും മററും ഭാണ്ഡമാക്കി 'കണികാണുംനേരം കമലനേത്രന്റെ' എന്നും ചൊല്ലി കണ്ണുംതിരുമ്മി ക്ഷേത്രനടയിലേക്കു ഇറങ്ങിയപ്പോൾ 'നിറമേറും' കൌപീനംമാത്രം ചാർത്തിയനെട്ടങ്ങോട്ടു നാണുമാരാരുടെ അസനമാണുകണികണ്ടത്. സ്വദേശമായ ചടയമംഗലത്തേയ്ക്കു മടങ്ങുകയാണെങ്കിലും ശകുനംപററിയില്ലെന്നു നിശ്ചയിച്ച് മാരാരെശപിച്ച് "ദുശ്ശകുനദോഷമപഹന്തുഹരശംഭോ" എന്നും ചൊല്ലി ക്ഷേത്രത്തിൽനിന്നും കിഴക്കോട്ടിറങ്ങി തെക്കേചിറയുടെ പടിഞ്ഞാറുവശത്തുനിന്ന് തെക്കുപടിഞ്ഞാറായിപോകുന്ന ഊടുവഴിയിൽക്കൂടെ യാത്രയായി. ഏകദേശം പത്തുവാഴപ്പാടുദൂരം നടന്നപ്പോൾ വഴിക്കരികെ ഒരു കൽമതിലിന്റെഇടയിൽക്കൂടി "അപ്പൂ എന്റെ ഈശ്വരാ! നല്ല സമയത്തിനുതന്നെ എത്തിയല്ലോ" എന്നൊരുശബ്ദം കേട്ടതും ശങ്കപ്പണിക്കർ തിരിഞ്ഞുനോക്കിയതും പശുക്കളെ പറമ്പിലേക്കാക്കാൻ ഉണ്ടാക്കിയ 'കുഴിപടിപ്പുര'യിൽക്കൂടി ഒരു സ്ത്രീ ഒരു ഭാണ്ഡത്തെ "ഇതാ പിടിക്കു" എന്നും പറഞ്ഞുനീട്ടി കാണിച്ചതും അതലോചിപ്പാനൊന്നും ഇടകിട്ടാതെ പരിഭ്രമിച്ചുനിൽക്കുന്ന ശങ്കപ്പണിക്കരു ഈ ഭാണ്ഡം സ്വപ്നത്തിലെന്നപോലെ താനറിയാതെ വാങ്ങിയതും ഉടനെ വാതലും അടച്ച് ആ സ്ത്രീ ഓടിപ്പോയതും ഒക്കെ 'സിനിമാ'യിലെ ചിത്രപ്രദർശനംപോലെ കാണിനേരത്തിനിടയ്ക്കു കഴിഞ്ഞു. ശങ്കപ്പണിക്കർ സ്തംഭനാസ്ത്രത്തിൽനിന്ന് വിമുക്തനാകുവാൻ ഏറനേരം വേണ്ടിവന്നില്ല. കയ്യിൽകിട്ടിയ ചുമടിന്റെ ഘനംകൊണ്ടും, അതിനുള്ളിൽനിന്ന് ഒരു ജീവി കൈകാൽകുടഞ്ഞ് ഇളകികളിക്കുകകൊണ്ടും പണിക്കർക്കു സ്വബുദ്ധിതാനെ ഉണ്ടായി. പ്രഭാതമായെങ്കിലും പ്രത്യേകിച്ച് ആ ഇടവഴിയിൽ മരത്തണലിൽ മനുഷ്യരെ കണ്ടാൽ മനസ്സിലാകത്തക്കവണ്ണം വെളിച്ചം ഉണ്ടായിരുന്നില്ല. കയ്യിൽ കിട്ടിയവസ്തു ഏതാണ്ടൊരുവയസ്സു പ്രായമുള്ള ഒരു ശിശുവാണെന്നും ഇന്നപ്രദേശത്താണെന്നും പണിക്കർക്കു തീർച്ചപ്പെടുത്തുവാൻ അധികം ആലോചിക്കേണ്ടതായിവന്നില്ല. ഈ സ്ഥലം ഇന്നാളുടെ വീടാണെന്നുംകൂടി കൂട്ടത്തിൽ ഓർമ്മയായപ്പോൾ 'എന്റെ കടയ്ക്കൽ ഭഗവതി' എന്നുമാത്രം ഉച്ചരിച്ച് ശങ്കപ്പണിക്കർ ഭാണ്ഡത്തോടുംകൂടി ഓട്ടം തുടങ്ങി. കിഴക്കോട്ടുനോക്കിയപ്പോൾ ചന്ദ്രികയിൽ ഇളകിക്കളിച്ച് ഓളംതല്ലുന്ന ജലാശയത്തിന്റെ നീല

ചായ അങ്ങിങ്ങ് ഓളത്തെ മുറിച്ചുകൊണ്ടുള്ള 'വരാൽ' മത്സ്യങ്ങളുടെ നെട്ടംചാട്ടം; ക്ഷേത്രപരിസരങ്ങളിൽ താമസിക്കുന്ന അന്തണരുടെ കീർത്തനഘോഷങ്ങളും വായുവിൽ ലയിക്കുന്നുണ്ട്. ചിറയുടെ ചുററും മദിച്ചുകൊഴുത്ത് നിൽക്കുന്ന കേരജാലങ്ങളിൽ ചേക്കേറിയിരിക്കുന്ന കൊക്കുകളുടെ ആക്രന്ദനങ്ങളും, ചിറകടികളും, കാവൽമാടങ്ങളിൽതീയും കാഞ്ഞിരിക്കുന്നകുറച്ചെറുമന്മാരുടെ കൂക്കുവിളികളും, കൊട്ടാരംതുപ്പുകാരികളുടെ വസതികളിൽ രാവുംകഴിച്ച് അവരോടുകൂടിത്തന്നെ ശാന്തിക്കായിട്ടിറങ്ങുന്ന തുളുനാടൻപോററിമാരുടെ വികൃതമലയാളകുശലസല്ലാപവും ഒക്കെ ഇളയിടത്തുരാജധാനിയെ സജീവമാക്കുന്നുണ്ട്. പത്തുനാഴിക പുലരുന്നതിനു മുൻപായി ചടയമംഗലത്തു സ്വഗൃഹത്തിൽ ചെമ്പചേന്ത് പണിക്കർ കുട്ടിയെ നല്ലവണ്ണം ഒന്നുനോക്കി. കനകക്കനിപോലൊരു പൂംപൈതൽ സർവ്വാഭരണവിഭൂഷിത, അംഗങ്ങളിലെല്ലാം ചോരത്തുടുത്തുതുളുമ്പുന്നുവോ എന്നുതോന്നും. പണിക്കർ ഉടപ്പിറന്നവളായ കുഞ്ഞുലക്ഷ്മിഅമ്മയെ വിളിച്ച് വഴിയിൽനിന്ന് അഗതിയായ ഒരു കുട്ടിയെ കിട്ടിയവിവരം പറഞ്ഞ് ഏല്പിച്ചുകൊടുത്തു.

ചെറിയരിയജമാനനും, വല്ലത്തുനായരും ഇളയിടത്തു രാജാവിന്റെ പടത്തലവന്മാരിൽ പേരുകേട്ടവരാണ്. ഇവർ രണ്ടുപേരും മേൽവിവരിച്ച സംഭവം നടന്നകാലത്ത് വലിയതമ്പുരാനൊന്നിച്ച് കോയിക്കൽ അകത്തളത്തിൽവച്ച് ഓരോ യുദ്ധാലോചനകൾ നടത്തിവരികയായിരുന്നു. ഈ രണ്ടുകുടുംബക്കാരും വലിയ സ്വത്തുകാരും സ്ഥാനികളുമാണ് ഇവർ തമ്മിൽ ഏതാണ്ടവകാശങ്ങളുമൊക്കെയുണ്ട്. ചെറിയരിയജമാനൻ തിരുമുമ്പിൽ പ്രത്യേകസേവകനും ഒരു ജനഹിതനും ആയിരുന്നു. തനിക്കു കുടുംബമായി ഒരു സഹോദരിമാത്രമേ ഉണ്ടായിരുന്നൊള്ളു ദേവന്നൂർ ചന്ദ്രമനപ്പോററിയുമായി സംബന്ധമുള്ള ഈ സഹോദരി പ്രസവിച്ച് സന്താനമുണ്ടാകാതെ കുറെക്കാലം വ്യസനിച്ചു. എങ്കിലും ഈ കഥ തുടങ്ങുന്നതിന് പത്തുമാസം മുമ്പ് ഒരു പെൺകുട്ടിയെ പ്രസവിച്ചു സമ്പത്തോടുകൂടിയ ചെറിയരിത്താന്റെ തറവാട്ടിലെ ഈ സന്താനം എല്ലാവരുടേയും കണ്ണിലുണ്ണിയായിരുന്നു. കോട്ടാത്തലയുള്ള സ്വഗൃഹത്തിൽനിന്നും തമ്പുരാനൊപ്പം പൂമുഖത്തേക്കുപോകുമ്പോൾ യജമാനൻ ഈ കുട്ടിയുടെ ശുശ്രൂഷയ്ക്കും സംരക്ഷണയ്ക്കുമായി വേണ്ട എല്ലാ ഏർപ്പാടുകളും ചെയ്തിട്ടുള്ളതിന് പുറമേ തന്റെ കുടുംബവർദ്ധനയ്ക്കുള്ള അസ്ഥിഭാരക്കല്ലായ ഈ കുട്ടിയുടെ സുഖസ്ഥിതിയെപ്പററി അപ്പഴപ്പോൾ തനിക്കു വിവരം എത്തിപ്പാൻ കേശവച്ചാർ എന്നൊരു ചക്കാലനായരേയും നിയമിച്ചിട്ടുണ്ടായിരുന്നു. വല്ലത്തുനായരുടെ സ്ഥിതി ഇങ്ങിനെ ഒന്നുമല്ല. അദ്ദേഹത്തിന്റെ കുടുംബത്തിൽ സന്തതി ദിനംപ്രതി വർദ്ധിച്ചുവരുന്നുണ്ടെങ്കിലും അതിനൊത്ത ഐശ്വര്യം വർദ്ധിക്കാതെ കുണ്ഠിതപ്പെട്ടിരിക്കയാണ്. ഈ നായരുടെ പ്രകൃതംതന്നെ പലർക്കും രസിക്കായ്ക

യാൽ തന്റെ അനുചരന്മാരായ സാമാന്യം എല്ലാവരും വിരോധികളായിത്തീരുകയാണു ചെയ്തിട്ടുള്ളതു്. മനുഷ്യസാധാരണമായ എല്ലാ ദുർഗ്ഗുണങ്ങളും ഇദ്ദേഹത്തെ ആവേശിച്ചിട്ടുണ്ടു്. ഇത്തവ്വിൽ ചെറിയരിയജമാനനു് ഒരു സന്തതി ഉണ്ടായവിവരം അറിഞ്ഞമുതൽ അസൂയയും നിരാശയും നിറഞ്ഞു് നിദ്രയും കുറഞ്ഞു അല്പം ചിത്തഭ്രമത്തിന്റെ ലാഞ്ഛനംതന്നെ കണ്ടുതുടങ്ങിയിരിക്കുന്നു. വല്ലത്തുനായരുടേയും ചെറിയരിയജമാനന്റേയും തറവാടുകൾ ഒരുകാലം ഒന്നാവണമെന്നും അതിനു് എവിടെയെങ്കിലും ഒരു അന്യാവരേണമെന്നും വല്ലത്തുനായർ തീർച്ചപ്പെടുത്തീട്ടുണ്ടു്. അതിനുള്ള വഴികൾ പലതും ആലോചിച്ചിട്ടു് ഒന്നും സുഗമമായി കാണാതെ കുഴങ്ങുകമാത്രമായിരുന്നു.

മുൻപറഞ്ഞ സംഭവംനടന്നതിനു പിറേറദിവസം കെല്ലട്യൂരിക്കെവച്ചു് യജമാനൻ കയറിയതോണിമറിഞ്ഞു് അദ്ദേഹം മുങ്ങിച്ചത്തുപോവുകയും തോണിക്കാരൻമാത്രം രക്ഷപ്രാപിക്കയുമുണ്ടായി. ഈ സംഭവവും യജമാനന്റെ ഏകസഹോദരിയുടെ ഏകസന്താനത്തെ മോഷ്ടിച്ചുകൊണ്ടുപോയ വൎത്തമാനവും ഒരുമിച്ചാണു് വല്ലത്തുനായർ വലിയതമ്പുരാൻ തിരുമനസ്സുണൎത്തിച്ചതു്. ഉത്തമമിത്രമായ ചെറിയരിത്താൻ മരിച്ചതിലും അദ്ദേഹത്തിന്റെ സഹോദരിക്കുനേരിട്ട അത്യാപത്തിലും തിരുമനസ്സുകൊണ്ടു് വളരെ വ്യസനിച്ചു് ഏങ്ങിവിങ്ങിക്കരഞ്ഞു. “ഈ രണ്ടു സംഭവം ഉടനടി കഴിഞ്ഞതോൎക്കുമ്പോൾ എന്തോ ചില ശങ്കകൾക്കു അവകാശമായിരിക്കുന്നു എന്താ അങ്ങനെ അല്ലെ നായരെ, എല്ലാം മഹാഗണപതി രക്ഷിക്കട്ടെ” എന്നുമാത്രം തിരുനാവാൽ അരുളിച്ചെയ്തു. കളവുപോയ കുട്ടിയെ കണ്ടുപിടിപ്പാൻ ഊൎജ്ജിതമായ അന്വേഷണം നടത്താതിരുന്നില്ല. പക്ഷെ ഒരുതുമ്പും ഉണ്ടായില്ലെന്നേ പറയേണ്ടു. വല്ലത്തുനായരും തന്റെ ദായാദിയുടെ സങ്കടാവസ്ഥയിൽ ഒട്ടധികം സഹതപിക്കുന്നുണ്ടെന്നുവരുത്തിക്കൂട്ടുവാൻ പല വിദ്യകളും പ്രയോഗിച്ചു.

വാരമല്ല, വത്സരമല്ല, വ്യാഴവട്ടമൊന്നല്ല വൎഷം പതിന്നാലങ്ങനെ കഴിഞ്ഞു. ഇതിനിടക്കു ഇളയിടത്തു സ്വരൂപത്തിൽ പല കലക്കങ്ങളും കലാപങ്ങളും കഴിഞ്ഞു. യജമാനന്റെ ആത്മമിത്രവും, പ്രജാഹിതൈഷിയും, സാത്വികനും ആയിരുന്ന വലിയതമ്പുരാൻതീപ്പെട്ടു. പുതുതായി സ്ഥാനാരോഹണംചെയ്ത തമ്പുരാൻ വല്ലത്തുനായരുടെ ഇഷ്ടംപോലെ കാൎയ്യങ്ങൾ എല്ലാം നിൎവ്വഹിച്ചുകൊടുത്തു. യജമാനന്റെ ഭവനത്തിൽ ആകെ ശേഷിച്ച സ്ത്രീക്കും ദാസിക്കും കഷ്ടിച്ചു ചിലവിനുള്ള വക നീക്കിവെച്ചു് ശേഷം മുതലും സ്ഥാനമാനാവകാശങ്ങളും വല്ലത്തുനായൎക്കധീനമായി. ചന്ദ്രമനപ്പോററി അവിടുത്തെ ഭാൎയ്യയെ ഈ പാപാത്മാവായ നായരുടെ അധീനത്തിൽനിന്നും വേർപെടുത്തി തന്നോടൊന്നിച്ചു് കൂട്ടിക്കൊണ്ടുപോയി പാൎപ്പിച്ചു. ശങ്കപ്പണിക്കൎക്കു് ചെറിയരിയജമാനന്റെ കൊട്ടാരക്കരയുള്ള ഭവനനടയിൽവച്ചു്

ഒരു കുട്ടിയെ കയ്യിൽകിട്ടുന്നതിന് മുമ്പുതന്നെ ഈ പടനായകന്മാർ തമ്മിലുള്ള പിണക്കവും അവരുടെ ചരിത്രവും ഒക്കെ മനസ്സിലായിരുന്നു. തന്റെ കയ്യിൽ അകപ്പെട്ട ശിശു യജമാനന്റെ കുടുംബം നിലനിറുത്തുവാൻ എത്രമാത്രം ആവശ്യമുള്ള ഒരായുധമായിരുന്നെന്ന് പണിക്കർക്കറിയാമായിരുന്നു. ഇളയിടത്തു സ്വരൂപത്തിലെ വലിയതമ്പുരാന്റെ ഉത്തമവിശ്വസ്തനായ യജമാനൻ വിചാരിച്ചാൽ തനിക്കു പല കാര്യങ്ങളും നേടാനുണ്ടാകുമെന്നും അതിന് ഈ കുട്ടിയെ ഒരു ആയുധമാക്കിത്തീർക്കാമെന്നും കരുതിയിട്ടാണ് പണിക്കർ കുട്ടിയേയുംകൊണ്ട് അതിവേഗത്തിൽ ഓടിയത്. ഈ കുട്ടിയെ മോഷ്ടിച്ചുകൊണ്ടുപോയി അതിന്റെ ഇഷ്ടംകഴുത്തറുക്കാൻചെയ്ത ഏർപ്പാടുംപ്രകാരം ദാസി ശിശുവിനെയുംകൊണ്ട് പുറത്തുവന്നപ്പോൾ വാങ്ങിക്കൊണ്ടുപോകാൻ ഏററിരുന്ന ത്രേലുക്കൻ എത്തുന്നതിന് കാൽനാഴികതാമസിച്ചതുകൊണ്ടാണ് ദൈവേച്ഛയാലെന്നപോലെ പണിക്കരുടെ കയ്യിൽ പൈതലകപ്പെട്ടുവാൻ ഇടയായത്. കുട്ടി കളവുപോയെന്നവർത്തമാനം വാസ്തവമാണെന്ന് ദൃഷ്ടാന്തമായെങ്കിലും ഈ ശിശു ആരുടെ കയ്യിൽ അകപ്പെട്ടു എന്നും ജീവിതശേഷം ഇപ്പോൾ എങ്ങിനെയെന്നും ഉള്ള വിവരം ഈ ദുഷ്കർമ്മകർത്താവായ വല്ലത്തുനായർ തന്നെ അറിയാതെ വളരെ കുഴങ്ങി. ഈ കുട്ടി എപ്പോഴെങ്കിലും പുറത്തുവരുന്നതായാൽ താൻ മനോരാജ്യത്തിൽ പണിചെയ്തുയർത്തിയിട്ടുള്ള മനോഹരസൌധം അടിയിളകിമറിഞ്ഞുപോകുമല്ലോ എന്ന ഭയംനിമിത്തം കുട്ടിഎവിടെയെങ്കിലും ഉണ്ടോ എന്ന് കണ്ടുപിടിപ്പാൻ നായർ കഴിയുന്നത്ര ശ്രമിച്ചിട്ടുണ്ട്. ആശ്രമം ഫലാവദ്ധ്യമായി ചമഞ്ഞില്ലെന്നേ ഉള്ളൂ. പോരെങ്കിൽ പ്രസ്താവിതമായ സംഭവങ്ങൾ കഴിഞ്ഞിട്ട് ഒന്നരവ്യാഴവട്ടക്കാലമായിരിക്കുന്ന സ്ഥിതിക്ക് ഇനി കുട്ടി ലോകരംഗത്തുവന്നാൽ തന്നെ അവകാശിയാണെന്നുതെളിയിപ്പാനുള്ള ദൃഷ്ടാന്തങ്ങളും തെളിവും എവിടെനിന്നും കിട്ടുവാനാണ് എന്നു ദുർന്നയപ്രവീണനായ പണിക്കർ ആക്ഷേപസമാധാനങ്ങളെ കൈകൊണ്ട് സമാധാനിച്ചു. ഹേ! പടയാളിയായ നായരേ, നിങ്ങളെത്തെല്ലാന്നു ഗുണദോഷിച്ചാൽകൊള്ളാമെന്ന് എനിക്കു മോഹമുണ്ട്. ഈമാതിരി വൻകുടില പ്രവൃത്തികൾ നീണാൾ അങ്ങു നിലനില്ക്കയില്ലകേട്ടോ. അതിനാൽ ദൈവത്തിനേയും സമസൃഷ്ടരേയും കൈവണങ്ങി പ്രവർത്തിക്കുക. പെണ്ണാശയുംപൊന്നാശയും ഒന്നടക്കിവെച്ചേക്കണം. എനിക്കു നിങ്ങളോടു പകയുണ്ടായിട്ടു പറയുന്നതല്ല. ആ ചോരതെറിക്കുന്ന പൊന്നോമനക്കുഞ്ഞിനെ കഴുത്തറുക്കാൻ നിഗൂഢമായി ആലോചിച്ചുറച്ചതായ നായരുടെ ഹൃദയമേ? നിനക്കിതാ നമസ്കാരം! നമസ്കാരം! അഥവാ നിങ്ങളെ ആയിരിക്കാം പ്രസിദ്ധ ആഖ്യായികാകാരനായ സി. വി. അദ്ദേഹത്തിന്റെ ഇവിടെയുള്ള താമസത്തിൽ തന്റെ ധർമ്മരാജായിലേക്കു കാളി ഉടയാൻ ചന്ത്രക്കാറനായി ഹൃദയത്തിൽ ചിത്രണംചെയ്തത്. അല്ലാമെങ്കിലും നിങ്ങളുടെ സന്താനപരമ്പര ഒന്നു സമാശ്വസിക്കട്ടെ.

കുഞ്ചുപണിക്കർ സ്വഗൃഹത്തിൽ എത്തി കുട്ടിയെ തന്റെ സഹോദരിയെ ഏല്പിച്ചതിന്റെ പിറേറദിവസം തന്നെ വഴിയാത്രകൊണ്ടും മററും പിടിപെട്ട ഒരു പനിനിമിത്തം അഞ്ചുപത്തുദിവസം ശയ്യാവലംബിയായിപ്പോയി. രോഗംതീൎന്നു് പുറത്തുസഞ്ചരിക്കാറായ ഉടനെ ചെറിയതിയജമാനനെ കാണണമെന്നു് കരുതി പുറപ്പെട്ടു. മാൎഗ്ഗമദ്ധ്യേവച്ചു് യജമാനൻ മരിച്ചു എന്ന ദുഃഖവാൎത്ത അറിവാനിടയായതിനാൽ ഇതികൎത്തവ്യതാമൂഢനായി ചടയമംഗലത്തേക്കു മടങ്ങുകയാണു ചെയ്തതു്. "സീത"യെന്നു പേർചൊല്ലിവിളിച്ചുവരാറുള്ള ആ പെൺകുട്ടിയെ എപ്പോഴും കണ്ടുകൊണ്ടിരുപ്പാൻ ഒരു ആഗ്രഹമാണു് പണിക്കൎക്കുണ്ടായിരുന്നതു്. തനിക്കും തന്റെ ഉടപ്പിറന്നവൾക്കും സന്താനവുമുണ്ടായിട്ടില്ല. തനിക്കടുത്തവരായി തന്റെ ഗോത്രത്തിൽ ആരുംതന്നെ ഇല്ലതാനും. സീതക്കുഞ്ഞിനെ ഓമനിച്ചു കാലംകഴിക്കുന്നതിൽ നമ്മുടെ സഹോദരീസഹോദരന്മാൎക്കു് പ്രത്യേകമൊരു ആസ്വാദ്യമായ സുഖമോ കൌതുകമോ ഒക്കെതോന്നിത്തുടങ്ങുകയും ചെയ്തിരിക്കുന്നു. ഭൎത്താവുമരിച്ചതിൽപിന്നെ സ്വന്തം സഹോദരനെ ആശ്രയിച്ചു് അദ്ദേഹത്തെ ശുശ്രൂഷിച്ചു് ജീവിതശേഷം കഴിച്ചുകൂട്ടണമെന്നേ കുഞ്ഞുലക്ഷ്മിഅമ്മയ്ക്കും മോഹമുള്ളു. അവൎക്കു പ്രായം നാല്പത്തഞ്ചുകഴിഞ്ഞിട്ടും ഉണ്ടു്. "സുതപതിധനഹീനമംഗനാഹൃദയം"എന്നു പറഞ്ഞ ലക്ഷണങ്ങൾ ഒക്കെ ഏതാണ്ടു് തികഞ്ഞ ഒരു സ്ത്രീയാണെങ്കിലും ഓമനക്കുട്ടിയെ ലാളിപ്പാൻ കിട്ടിയമുതൽ "ക്രൂരാൽ ക്രൂരതരമായ" ഹൃദയവുംകൂടി ആൎദ്രമായിവരായിരിക്കുന്നു. പണിക്കൎക്കു കോയിപ്പുറത്തുകാരണവരുടെ ഔദാൎയ്യംകൊണ്ടു് നിത്യവൃത്തിക്കുകഴിച്ചുകിട്ടുന്നുണ്ടു്. ഏതാണ്ടുകുറെ പുരാതനസ്വത്തും ഉണ്ടു്. അതുകൊണ്ടു സീതയെ രക്ഷിക്കുന്നതു് ഒരു ഭാരമായി പണിക്കർ ഗണിച്ചതുമില്ല. സീതയുടെ ആഭരണങ്ങൾ ഒക്കെക്കൂടിനോക്കിയാൽ ദേശസ്ഥിതിക്കു അതുതന്നെ സാമാന്യം നല്ല ഒരു മുതലായിരുന്നു. പലതരത്തിലും കാലത്തിലുമുള്ള സ്വൎണ്ണനാണയങ്ങൾകോൎത്ത ഒരുസ്വൎണ്ണമാലയും, ആഭിചാരങ്ങൾ ഫലിക്കാതിരിപ്പാൻചന്ദ്രമനപ്പോററിസ്വൎണ്ണത്തകിടിന്മേൽ യന്ത്രമന്ത്രങ്ങൾവരച്ചുഴതികെട്ടിച്ച ഒരു ഏലസ്സുംവേറെചില ആഭരണങ്ങളും നമ്മുടെപെൺകിടാവിനുണ്ടായിരുന്നു. ഇതിൽ ചിലതു് പ്രായത്തിനനുസരിച്ചു് ചില മാററങ്ങൾവരുത്തി സീതക്കുട്ടിക്കുതന്നെഉപയോഗിപ്പാൻ കൊടുക്കയാണു് പണിക്കർചെയ്തതു്. പണിക്കൎക്കു എന്താണ്ടോ ഉണ്ടായിരുന്ന ഭാൎയ്യയിൽ ജനിച്ചകുട്ടിയാണെന്നും മററും ഓരോകഥകൾ അയൽപക്കക്കാർ സീതയെപ്പററിപറഞ്ഞു പരത്തുന്നുണ്ടു്. വഴിയിൽനിന്നു കിട്ടിയതാണെന്നും മററും ആ ദേശക്കാരിൽ ചിലർ കുഞ്ഞുലക്ഷ്മിഅമ്മ മുഖേന അറിഞ്ഞിട്ടുണ്ടു്. ഇങ്ങനെ കടയ്ക്കൽ തിരുവാതിര പതിന്നാലണ്ടുകഴിഞ്ഞു.

പണിക്കർ ദേസിക്കൊണ്ടുപോയ ശിശുവിന്റെ സുഖസ്ഥിതിവൎത്തമാനങ്ങളറിവാൻ വായനക്കാൎക്കു് ഉൽക്കണ്ഠജനിച്ചിരിക്കാം അവളുടെ രൂപ

ലാവണ്യം എങ്ങനെയിരിക്കുന്നെന്നറിയുന്നതിന് യുവാക്കന്മാരായവായനക്കാൎക്ക് ഒരൌത്സുക്യം ഉളവായിരിക്കാം. അവൾ ഇപ്പോൾ ജീവിച്ചുതന്നെ ഇരുപ്പുണ്ടോ എന്ന് അറിവാൻ സന്തത്യനുഗ്രഹീതരല്ലാത്തവായനക്കാർ അക്ഷമന്മാരായി നോക്കിനിൽക്കയാണെന്നും ഊഹിക്കട്ടെയോ? പ്രായംതെല്ലൊന്നുകൂടിയ എന്റെ വായനക്കാർ കഥാഗതി ഏതു സരണിയിലേക്കു മാറുന്നു എന്ന് പ്രതീക്ഷിക്കുകയായിരിക്കും. എനിക്ക് എല്ലാവരുടേയും ഉൽക്കണ്ഠയെ ഏതാണ്ടല്പം ശമിപ്പിച്ചാൽകൊള്ളാമെന്നുണ്ട്, യുവാക്കന്മാരായ വായനക്കാരെ! യാതൊരു ചിലവുമില്ലാതെ നിങ്ങളെ 'പെണ്ണുകാണാ'നായി ഇളയിടത്തുനാട്ടിലേക്കു ഒന്നു ക്ഷണിച്ചുകൊള്ളുന്നു. ഇതിൽ മലിനമായ ഉദ്ദേശ്യം വല്ലതും ഉണ്ടെങ്കിൽ അത് മഹാപാപമാണെ നമ്മുടെ സീതപ്പെണ്ണിന് അല്ലല്ലാ—സീതക്കുട്ടിക്ക് 'നാഗരികാംഗനാരസികന്മാരായ' നിങ്ങളെ രസിപ്പിക്കാൻ ഒട്ടും സാമൎത്ഥ്യമില്ല. അവൾ പ്രകൃതികുമാരിയാണ്. രണ്ടു വക്ഷോജകോരകങ്ങൾ മധുരമായമാറിൽ മെല്ലെമെല്ലെ ഉയൎന്നുയൎന്ന് വരുന്നുണ്ട്. ധമ്മില്ലകംവേണ്ടതിലധികമുണ്ട്. അംഗങ്ങളെല്ലാം സരസമായി കൊഴുത്തുരുണ്ടിട്ടാണ് അവൾക്കു ബാല്യതപോയി താരുണ്യമുദിച്ചുതുടങ്ങി; എന്നാൽ കാമലേഖനവും കള്ളക്കടാക്ഷവും അവൾ അഭ്യസിച്ചിട്ടില്ല. കാമദേവനെപ്പററി അവളോടുചോദിച്ചാൽ അവൾ മൂകയാണ്, കാലിക്കുട്ടത്തെപ്പററി പറയും കടാക്ഷങ്ങളെന്താണെന്നു ചോദിച്ചാൽ കലപ്പ അറംഗുലം താഴണമെന്നുപറയും. ഈവിധമുള്ള ഒരു കന്യകയെക്കുറിച്ച് അധികം അറിയണമെന്ന് എന്റെ ഇന്നത്തെ വായനക്കാർ ആശിക്കുകയില്ലെന്നുവിശ്വസിക്കുന്നു. പണിക്കരെ അച്ഛനെന്നും കുഞ്ഞുലക്ഷ്മിഅമ്മയെ അമ്മയെന്നും അവൾ വിളിച്ചുശീലിച്ചിട്ടുണ്ടെങ്കിലും വിശേഷബുദ്ധിവന്നമുതൽ ഇവർ രണ്ടുപേരുമല്ല തന്റെ മാതാപിതാക്കന്മാരെന്ന് സീത മനസ്സിലാക്കിയിട്ടുണ്ട്. മണ്ണൂർവച്ചും താമരശ്ശേരിയിൽവച്ചും മററും സീതയുടെ ബുദ്ധിചാതുൎയ്യവും രൂപലാവണ്യവും കണ്ട് അസൂയതോന്നാറുള്ള വികൃതികളായ ചില പെൺകിടാങ്ങൾ "കുമാരീനിനക്കച്ഛനാരമ്മയാര്?" എന്നൊക്കെ പരിഹസിക്കാറുണ്ടായിരുന്നു. ഈവക പരിഹാസങ്ങൾ കേട്ടദിവസങ്ങളിൽ സീത ഊണുകഴിക്കാതെ ചിന്താതുരയായി ഇരിക്കുന്നതു പണിക്കർതന്നെകണ്ടുവിവശപ്പെട്ടിട്ടുണ്ട്, പണിക്കരോടുതന്നെ ഒന്നുരണ്ടുതവണ തന്റെ പൂൎവ്വചരിത്രം പറഞ്ഞുകൊടുക്കാൻ സീത ആവശ്യപ്പെടാതിരുന്നിട്ടില്ല. അപ്പോഴൊക്കെയും പണിക്കർ 'അമ്പാടിതന്നിലൊരോമനപ്പൈതലായമ്പോടെയെമ്പൈതൽവാഴുംകാലം' എന്ന പാട്ടുംപാടി സീതാകുമാരിയെ മുതുകിൽ തലോടി അടുത്തണച്ച് ശിരസ്സിൻ ചുംബിക്കുകയാണുപതിവ്, പക്ഷേ ഇതുകൊണ്ടൊന്നും അവൾ തൃപ്തിപ്പെട്ടില്ല. ഒരുദിവസം ശങ്കുപ്പണിക്കർ രാത്രി ഊണുകഴിഞ്ഞ് നിദ്രക്കുപോകുന്നതിനു മുൻപായി പതിവുപ്രകാരം സീതക്കുഞ്ഞിനെ അന്വേഷിച്ചപ്പോൾ അവൾ ഒരു മുറിയിൽ തനിയെ ഇരുന്ന് ഏ

ന്തോ ഗാഢമായി ആലോചിച്ചുകൊണ്ടിരിക്കയായിരുന്നു. നയനങ്ങളിൽ ജലം നിറഞ്ഞു ഗണ്ഡസ്ഥലങ്ങളിൽ ആലോലം ഒഴുകിക്കൊണ്ടിരുന്നതു് അവൾതന്നെ അറിയുന്നുണ്ടോ എന്നകാൎയ്യം സംശയമാണു്? കുമാരി! നീ ഇത്രവളരെ ഏങ്ങലടിച്ചു് കരയുന്നതെന്തിനാണു്. എല്ലാം ദൈവത്തിൽ സമൎപ്പിച്ചു് സമാധാനമായിവാഴുക. കഠിനമായ നിശ്വാസങ്ങളാൽ നിന്റെ പോർമൊട്ടുകളെങ്കിലും ഉലയ്ക്കാതെ ഈ വേളയിൽ കരുണാർദ്രമാനസനായി പണിക്കർ മുറിയിൽകടന്നു് തന്റെ അരികിൽ ഇരുന്നതും സാന്ത്വനമൊഴികൾ ഓരോന്നോതിയതും അവൾതന്നെ അറിഞ്ഞില്ല. സീതക്കുട്ടിയുടെ തല്ക്കാലാവസ്ഥകണ്ടു് ശങ്കപ്പണിക്കൎക്കു തന്നെ താൻ വളരെനാളായി ബലമായികെട്ടിയുറപ്പിച്ചിരിക്കുന്ന വ്യഥാസേതുബന്ധം അശ്രുപ്രവാഹങ്ങളുടെതാഴ്ക്കയിൽ അങ്ങു് പൊട്ടി ഒഴുകിപ്പോയി.

ശങ്കപണിക്കർ—ഇതെന്തൊരുകഥയാണു് സീതേ? നീ സ്വപ്നംകാണുകയാണോ? നേരം എത്രയായി ഊണുകഴിഞ്ഞു കിടന്നുറങ്ങാതെ ഇങ്ങനെ ഉറക്കൊഴിച്ചിരിക്കുന്നതിന്റെ അൎത്ഥമെന്താണു്?

പണിക്കർ ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോൾമാത്രമാണു് സീതയ്ക്കു സ്വബോധംവന്നതു്.

ശ-പ—ചോദിച്ചാൽ ഉത്തരം പറകതന്നെ വയ്യേ? ഇങ്ങിനെ ഇരിക്കുന്നതിന്റെ അൎത്ഥമെന്താണു്?

സീത—അച്ഛാ! എനിക്കു നല്ലസുഖമില്ല. ഊണിനുരുചിയുമില്ല. ഉറക്കമോ ഒട്ടുവരുന്നുമില്ല.

ശ-പ—ഇതുവല്ലാത്ത ഒരു സുഖക്കേടാണല്ലൊ അങ്ങേലെ പാറുക്കുട്ടി വല്ലതോന്ന്യാസവും പറഞ്ഞു തലഇളക്കിയൊ? അതല്ല ചേട്ടത്തിവല്ല കുറുമ്പും പറഞ്ഞുവോ?

സീത—അച്ഛൻ ഓരോന്നുവെറുതെ ഊഹിച്ചുപറകയാണു്. ഞാൻ അച്ഛന്റെ മകളല്ലെങ്കിൽ എന്നെ ഇങ്ങിനെ തീററിപോററുന്നതിന്റെ അൎത്ഥമെന്താണു്. ഇതിന്നു പ്രത്യുപകാരംചെയ്യാൻ എപ്പോഴാണു് എന്നാൽ സാധിക്കുക.

ശ-പ—നിനക്കു ഇങ്ങനെയുള്ള വിചാരംതോന്നിയതുതന്നെ വലിയ പ്രത്യുപകാരമായി. പതിനാലുകൊല്ലം മുൻപു സീതയെ ഞാൻ പതിനാറുനാഴികക്കപ്പുറത്തുനിന്നു് ഇവിടേക്കു എടുത്തുകൊണ്ടുവന്നപ്പോൾ ഇങ്ങനെയെല്ലാം വന്നുചേരുമെന്നു ഞാൻ വിചാരിച്ചിട്ടില്ല.

സീത—പതിനാലുകൊല്ലംമുമ്പു് എവിടെനിന്നാണു് എന്നെകൊണ്ടുവന്നതു്? ഈ ചോദ്യം ഞാനെത്രകാലമായി ചോദിക്കുന്നച്ഛാ അതിനു ശരിയായ മറുപടിപറഞ്ഞാൽ എനിക്കുപിന്നെ വ്യസനത്തിന്നൊന്നുംവകയില്ലല്ലൊ.

ശ-പ—അയ്യോ! ആ ചോദ്യത്തിന്ന ഞാൻ മറുപടിപറഞ്ഞാൽ എന്റെ ഓമന എന്നേയുംവിട്ട് പറന്നുകളയുമല്ലൊ.

സീത—യഥാൎത്ഥമായി എന്റെ മാതാപിതാക്കന്മാർ ജീവിച്ചിരുപ്പുണ്ടെങ്കിൽതന്നെ എന്നെ അവർ തീരെ ഉപേക്ഷിച്ചതു ഓൎക്കുമ്പോൾ അവരെ സ്നേഹിച്ചു അവരെ അന്വേഷിച്ച് ഓടിപ്പോവാൻ എനിക്ക എങ്ങിനെ മനസ്സവരും?

ശ-പ—നിന്റെ മാതാപിതാക്കന്മാർ ജീവനോടെ ഇരിപ്പുണ്ട്. അവർ നിർദ്ദോഷികളാണ്. ഞാനും ഒരുവിധം നിർദ്ദോഷിയാണ്. നീ ഇന്നുപോയി ഊണുകഴിച്ചുകിടന്നുറങ്ങു- ഞാൻ നാളെ കൊട്ടാരക്കരക്കുപോകുന്നുണ്ട്. മടങ്ങി നാലുദിവസത്തിനകം തീൎച്ചയായുംവരും അപ്പോൾ എല്ലാക്കാൎയ്യവും എന്റെ കുഞ്ഞിനറിയാറാകും.

എന്നുംപറഞ്ഞു ശങ്കപ്പണിക്കർ സീതക്കുട്ടിയെ പിടിച്ചെഴുനേല്പിച്ചു അടുക്കളയിലേക്കയച്ച് താൻ കിടപ്പാനുംപോയി. പണിക്കൎക്ക് അശേഷം ഉറക്കംവന്നില്ല. ഓമനയെ ഇനി ഇപ്രകാരം തന്റെ അധീനത്തിൽ വച്ചുകൊണ്ടിരിക്കുന്നതു ആ കുട്ടിയുടെ ഭാവിശ്രേയസ്സിനെ നിഷ്പ്രഭമാക്കിച്ചെയ്യുമെന്ന് പണിക്കൎക്ക് തോന്നിത്തുടങ്ങീട്ട് കാലം കുറെയായി. എന്നാൽ ആ ഓമനയെ വിട്ടുപിരിയേണ്ടിവരുമോ എന്ന വ്യസനത്താൽമാത്രം അവളുടെ മാതാപിതാക്കന്മാരെ അന്വേഷണംചെയ്യാഞ്ഞതാണ്. ഏതെങ്കിലും പിറേറന്നുരാവിലെ ശങ്കപണിക്കർ കൊട്ടാരക്കരയ്ക്കുപുറപ്പെട്ടു. സീതക്കും അല്പംസമാധാനമായി- കന്യകയേ! നീ ധാരാളം സമാധാനിച്ചുകൊള്ളു. ആരുടേയും ജീവിതം ദുഃഖപൂൎണ്ണമായിമാത്രം ഭാവിക്കയില്ലെന്നുള്ള ലോകനീതി നീകേട്ടിട്ടില്ലയോ?

കൊല്ലം ൯൭൨.-ൽ പൊന്നുംകന്നിമാസം ഒരുദിവസം കൊട്ടാരക്കരഗണപതിക്ഷേത്രത്തിന്റെ വടക്കുവശത്തുള്ള മൈതാനത്തിൽ നാട്ടാർ കൂട്ടംകൂടിത്തുടങ്ങിയിരിക്കുന്നു. വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് വടക്കേക്കര കോയിക്കൽ എഴുന്നള്ളിപാൎക്കുന്നുണ്ട്. ഇളമ്പറക്കാരും, കുളക്കടനമ്പിമഠം വയക്കൽപോററി, വലിയമഠത്തിൽപോററി, കിടങ്ങുംപള്ളി നമ്പൂതിരി, ചന്ദ്രമനപ്പോററി, പൊലിക്കോട്ടുനമ്പ്യാർ, കഴിമതിക്കാട്ടു നമ്പ്യാർ, നിലമേലുണ്ണിത്താൻ, കുഴിക്കലിടവക പ്രഭു, മുളവനയജമാനൻ ഇങ്ങനെ ദേശവാഴികൾ, പ്രഭുക്കന്മാർ തുടങ്ങിയവരും, പടയും പടനായകന്മാരും, വല്ലത്തുനായരും, നായരുടെ അന്തേവാസികളായ പുന്തലപ്പിള്ള, കൊടന്തപ്പിള്ള മുതലായ കരപ്രധാനികളും യഥായോഗ്യം അവരവരുടെ സ്ഥാനങ്ങളിൽ ഇരിപ്പുപിടിച്ചു. ഇങ്ങിനെ ഒരു മഹായോഗംകൂട്ടുവാൻ എന്തായിരുന്നു കാരണം? ചെറിയരിയജമാനനെ കൊലപ്പെടുത്തിയകേസ്സും, ദുഷ്ടവിചാരത്തോടെ യജമാനന്റെ സന്താനത്തെ മോഷണംചെയ്തകേസ്സും വിചാരണചെയ്തു തീൎച്ചപ്പെടുത്തുവാനാണ് ഈ നാട്ടാർകൂട്ടം തമ്പുരാൻ തിരുമനസ്സുകൊണ്ട് വിളി

ച്ചുകൂട്ടീട്ടുള്ളതു്, ചെറിയരിയിൽ പടനായകനെ കല്ലുടവച്ചു മുക്കിക്കൊന്ന തോണിക്കാരനേയും, സീതയെ ആരും അറിയാതെമോഷ്ടിച്ചു പുറത്തുകൊണ്ടുകൊടുത്ത ദാസി നങ്ങേലിയേയും ബന്തോവസ്തുചെയ്തിരിക്കുന്നു. കുട്ടിയെ വാങ്ങിക്കൊള്ളാമെന്നു് ഏററിരുന്ന നമ്പീശ്യാൻ ക്ഷേത്രപരിസരത്തിനു അല്പം അകലെ കരംബന്ധിക്കപ്പെട്ടു് ഊഴിയിൽ നോക്കിനിൽക്കുന്നു ശങ്കപ്പണിക്കരും, സീതക്കുട്ടിയും. അവളുടെ അമ്മയും കുഞ്ഞുലക്ഷ്മിഅമ്മയും, ചന്ദ്രമനപ്പോററിയും ക്ഷേത്രത്തിൽ കുതിരച്ചുട്ടങ്ങളിൽ ഇരിക്കുന്നു. പടനായകനായ വല്ലത്തുനായരെപിടിച്ചു് ആമംവച്ചു നാലുഭടന്മാർ മററൊരുകോണിൽ കൊണ്ടുനിറുത്തിയിരിക്കുന്നു. ഈ വലിയ പ്രഭുവെ ശിക്ഷിക്കുന്നതിനുള്ള ഉത്തരവാദിത്വം നാട്ടാർ യോഗംനിർവ്വഹിക്കേണ്ടതാണെന്നു് പൊന്നുതമ്പുരാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. തമ്പുരാൻ കോയിക്കൽ എഴുന്നള്ളിത്താമസിക്കുന്നതുകൊണ്ടായിരുന്നു ചെറിയരിയജമാനൻെറ പക്ഷക്കാർ ലഹളക്കൊരുമ്പെടാഞ്ഞതു്. പതിന്നാലുകൊല്ലംമുമ്പു് നടന്ന ഒരു കുററത്തെ അന്വേഷണംചെയ്തു ശിക്ഷിപ്പാനാണു് അന്നു നാട്ടാർക്കൂട്ടംകൂടീട്ടുള്ളതെങ്കിലും വിശ്രുതനായ ചെറിയരിത്താൻെറ കാര്യമായതുകൊണ്ടു ദേശിംഗനാട്ടു്, കായംകുളം മുതലായ ദൂരദേശങ്ങളിൽനിന്നു ശ്രുതികേട്ടു പ്രഭുക്കന്മാരും ജനനായകന്മാരും എത്തിച്ചേർന്നിട്ടുണ്ടു്. സീതപ്പെൺകിടാവിനെ ഒരുനോക്കുകണ്ടാൽകൊള്ളാമെന്നു ഉദ്ദേശ്യത്തോടെ എത്തിയിട്ടുള്ള യുവാക്കന്മാരും ഒട്ടല്ല. എൻെറ പ്രിയമേറിയവായനക്കാരെ! (ഈവിധം വീണ്ടും വീണ്ടും വിളിക്കുന്നതുകൊണ്ടു് മുഷിയരുതെ) നിങ്ങൾക്കിപ്പോൾ സീതക്കുട്ടിയുടെ ആകാരസൌകുമാര്യം ഒന്നാസ്വദിക്കാൻ മോഹം ജനിച്ചിരിക്കാം. അതാ ആ ക്ഷേത്രത്തിൻെറ വടക്കുവശത്തു ഭർത്തൃമാതാവായ കുഞ്ഞുലക്ഷ്മിഅമ്മയോടുചേർന്നു ഒരു പൂംകന്യകയാൾനിൽക്കുന്നു. നൈസർഗ്ഗികമായ സൌന്ദര്യധോരണി അവളുടെ ഇളംശരീരത്തിൽ തികച്ചും തിളങ്ങുന്നുണ്ടു്. ഹാ! ആളുടയാടയുടെ തൂയവെള്ള മുലമൊട്ടുകളെ ആലിംഗനംചെയ്തു് അങ്ങനെ സരസമായി ആടി അലഞ്ഞുകിടക്കുന്ന ദുകൂലത്തിൽ തട്ടിവരുന്ന ആ മന്ദമാരുതനെ, വായനക്കാരെ നിങ്ങൾ ധാരാളം ഏററേററു് നിർവ്വൃതി അടയുവിൻ. അയ്യോ അവിടെയാണു് കവിതാകാമിനികളിയാടുന്നതു്. മഹാഗണപതിയെത്തന്നെ മനസ്സിൽ നിരൂപിച്ചു തറയിൽനോക്കിനിൽക്കുന്ന ആ ധ്യാനനിരതയായ അംഗനാരത്നത്തെ കണ്ടുവോ നിങ്ങൾ നല്ലവണ്ണം അവൾക്കു ചന്ദനപ്പൊട്ടുമില്ല ചാടുവാക്യവുമില്ല; എന്നാൽ അവൾ പൊഴിക്കുന്ന വചനങ്ങൾ കർണ്ണങ്ങൾക്കു പീയൂഷവർഷമാണു്. അല്ലാ! അവൾ സങ്കീർത്തനം മന്ദമായി മധുരമായി ചൊല്ലുന്നുവല്ലോ. അങ്ങനെ ആ കുടുംബവർദ്ധിനി അവിടെ നിൽക്കട്ടെ.

ശങ്കപ്പണിക്കർ കൊട്ടാരക്കരവന്നു് ചന്ദ്രമനപ്പോററിയെകണ്ടു് സീതയുടെ വിവരങ്ങൾ പറഞ്ഞു മനസ്സിലാക്കിയിട്ടു് ഇപ്പോൾ കഷ്ടിച്ചു ഒരുമാ

സമേ ആയിട്ടൊള്ളൂ. അതിനിടയ്ക്കു വിവരം മുളവനമന്ത്രിയേയും വലിയ തമ്പുരാനേയും അറിയിച്ചും കഴിഞ്ഞു. മരിച്ച ചെറിയരിയജമാനൻെറ സ്നേഹിതന്മാരുടേയും വല്ലത്തു പടനായകൻനായരുടെ ഒന്നൊഴിയാതെയുള്ള ശത്രുക്കളുടേയും നിർബന്ധത്താൽ തമ്പുരാൻ ഇപ്രകാരം നാട്ടാർയോഗം വിളിച്ചുകൂട്ടിയതും വേണ്ടപ്പെട്ട തെളിവുകൾ ശേഖരിച്ചതും ഒക്കെ മാർത്താണ്ഡവർമ്മയിലെ പാത്രങ്ങളുടെ ശീഘ്രഗതിപോലെ സാധിച്ചു. ഉച്ചപ്പൂജതുറന്നപ്പോൾ ക്ഷേത്രനടയിലേക്കു വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു് എഴുന്നള്ളി വല്ലത്തുനായർചെയ്ത ദുഷ്കൃത്യങ്ങൾ മന്ത്രി ശേഖരനുണ്ണിത്താൻ വായിച്ചു. അതിനെ പിൻതാങ്ങി നാട്ടിൽനിലയും വിലയുമുള്ള പലരും സാക്ഷിയും പറഞ്ഞു. സർവ്വജനഹിതത്തോടെ വല്ലത്തുനായരെ കഴുവിന്മേലേററി കൊല്ലേണ്ടതാണെന്നും, അയാളുടെ സഹായകന്മാരെ ക്ലാക്കടിക്കപ്പുറം (ചെങ്കോട്ടത്താലൂക്ക്) കടത്തേണ്ടതാണെന്നും തമ്പുരാൻ കല്പനയായി. ചെറിയരിയജമാനൻെറ സ്വത്തുക്കൾ മുഴുവനും സീതക്കു പലിശയോടുകൂടി മടക്കികൊടുപ്പാൻ പ്രത്യേകം തിട്ടൂരംചാർത്തി. വല്ലത്തുനായരുടെ അനാന്തിരവനിൽ താനറിയാതെ ഒരു ദൃഷ്ടിനിപാതം പൊഴിച്ചുകൊണ്ടും പോയതിനാൽ കുഞ്ഞിതപ്പെട്ടുകൊണ്ടും സീത അന്നു് മന്ത്രിയുടെ മാളികയിലേക്കു ശങ്കപ്പുണിക്കരും കുഞ്ഞുലക്ഷ്മിഅമ്മയും സ്വന്തം ജനകജനയിത്രിമാരുമായിപോയി. നാട്ടാർക്കൂട്ടവും പിരിഞ്ഞു. ശങ്കപ്പുണിക്കൾ അഞ്ചേകാലുംകോപ്പും വിധിച്ചുകിട്ടി. താൻ കിഴക്കേഗോപുരത്തിൽ അന്നുരാത്രി കിടന്നുറങ്ങി എണീററു് ഇറങ്ങിയപ്പോൾ വടക്കേഗോപുരത്തിൽ കിടന്നുറങ്ങി ഉണന്നു് തനിക്കെതിരവന്ന നാണുമാരാരുടെ കാര്യവും ശങ്കപ്പുണിക്കർ മറന്നില്ല. സീതക്കുട്ടിയോടു ശുപാർശപറഞ്ഞു് അയാൾക്കു ചാവുന്നതുവരെ ചെല്ലും ചെലവുംകൊടുപ്പിച്ചു.

---

# പണ്ഡിതനായ ഈശ്വരചന്ദ്രവിദ്യാസാഗരൻെറ ചില സ്വഭാവഗുണങ്ങൾ.

---

ഇരണിയൽ, ആർ. വീ. നായർ.

വിദ്യാസാഗരൻ എത്രയോതാണനിലയിൽനിന്നു്, മററാരുടേയും പ്രേരണകൂടാതെ, സ്വന്തപരിശ്രമത്താൽ ഉന്നതസ്ഥിതിയിലെത്തിട്ടുള്ള ഒരു പണ്ഡിതനാണല്ലൊ. അങ്ങനെ ആപദവിയിലെത്തുന്നതിനുസഹാ

യിച്ച, സ്വഭാവഗുണങ്ങൾ എന്തെല്ലാമാണെന്ന് നാം അറിഞ്ഞിരിക്കേണ്ടത് ആവശ്യം അവശ്യമത്രെ.

ഇദ്ദേഹം ദാനശീലന്മാർക്ക് ഒരു മാതൃകാപുരുഷനായിരുന്നു. തനിക്കുകിട്ടിയിരുന്ന ധനത്തിൽ അധികഭാഗവും അദ്ദേഹം ദരിദ്രന്മാരെയും പാവങ്ങളെയും സഹായിക്കുന്നതിനായിട്ടാണ് ചെലവുചെയ്തിരുന്നത്. വളരെയൊക്കെ വരവുണ്ടായിട്ടും, അന്യരെ സഹായിക്കുന്നതിനായി അദ്ദേഹം ചിലപ്പോൾ കടംകൂടെവാങ്ങിയിരുന്നു എന്നുള്ള വസ്തുത മനസ്സിലായാൽ എത്രത്തോളം ദാനശീലനായിരുന്നു എന്നൂഹിക്കാമല്ലോ.

അദ്ദേഹം ഗുപ്തദാനംകൊണ്ട് അനേകം ദീനദുഃഖികളെ സഹായിച്ചുകൊണ്ടിരുന്നു. ഒരിക്കൽ ബംഗാളദേശത്തെ സുപ്രസിദ്ധകവിയായ "മായിക്കൽ മധുസൂദനദത്ത"ന് ഇംഗ്ലണ്ടിൽ വലുതായ ഒരു കഷ്ടതവന്നുനേരിട്ടു. അപ്പോൾ, തന്നെ സഹായിക്കണമെന്നു വിവരിച്ച് തന്റെ കുടുംബത്തിലേക്കുകത്തയച്ചു എന്നുവരികിലും നിരാശനായിത്തീരുകയാണുചെയ്തത്. ഈ കഷ്ടസമയത്തു ഈശ്വരചന്ദ്രൻ പതിനായിരം ഉറുപ്പ അയച്ചുകൊടുത്ത് ഒരു വലുതായ സഹായംചെയ്തു. ചിലർ (അവസ്ഥയുള്ളവരും, എന്നാൽ ക്ഷാമപീഡിതരുമായ ചിലർ) അന്യരുടെ പക്കൽ നിന്നു പരസ്യമായ് അന്നം വാങ്ങി കഴിക്കുന്നതിന് വളരെ ലജ്ജിതന്മാരായിരുന്നു. അപ്രകാരമുള്ളസ്വഭാവത്തെ ഈശ്വരചന്ദ്രൻ മുൻപേതന്നെ കണ്ടുപിടിച്ചു മനസ്സിലാക്കീട്ട് ഗുപ്തരീതിയിൽ അന്യർമുഖാന്തരം അവരുടെ വീട്ടിൽ ഉറുപ്പ അയച്ചുകൊടുത്ത് സഹായിച്ചിരുന്നു. ഒരുദിവസം ഒരു മഹാൻ ഈ മഹാശയനോട് "ഗുപ്തദാനത്തിന്റെ പ്രയോജനമെന്ത്?" എന്നു ചോദിച്ചതിന് പറഞ്ഞ മറുപടി ഇതായിരുന്നു—

"ദാനംവാങ്ങുന്നവർക്ക് നാലുപേരുടെ മുമ്പാകെ വാങ്ങാൻ ലജ്ജയുണ്ടാകുന്നു. അതുകൊണ്ട് ഗുപ്തദാനംചെയ്യേണ്ടതാവശ്യമാണ്. എല്ലാവരും അറിയത്തക്കവണ്ണം യാതൊരുത്തൻ ദാനംചെയ്യുന്നുവോ അവർ അതു കേവലം തന്റെ ശ്രേയസ്സിനായിട്ടുചെയ്യുന്നതാണ്. കീർത്തിയ്ക്കോ സമ്മാനത്തിനോ ആയി ഞാൻ വിശ്വസിച്ചിട്ടുള്ളവനല്ല."

ക്ഷാമകാലങ്ങളിൽ അദ്ദേഹം ദീനന്മാരുടെയും ദുഃഖികളുടെയും ഗ്രാമങ്ങളിൽപോയി അവർക്ക് അന്നവും വസ്ത്രവും കൊടുത്തുകൊണ്ടിരുന്നു. കല്ക്കത്തയ്ക്കടുത്ത് അനേകഗ്രാമങ്ങളിൽ തന്റെ സ്വന്തചിലവിന്മേൽ ബാലന്മാർക്കും കന്യകകൾക്കും വേണ്ടി പ്രത്യേകം പ്രത്യേകം പാഠ

ശാലകൾ കെട്ടിയുണ്ടാക്കി. വിധവകളുടെ ദശയെ നല്ല സ്ഥിതിയിലാക്കിക്കൊണ്ടുവരുന്നതിലേയ്ക്കായും സദ്ദ്യമങ്ങൾചെയ്തു. അദ്ദേഹത്തിന്റെ ഏതാദൃശപ്രവൃത്തികളെ കണ്ടു സന്തോഷിച്ചാണു് ഭാരതസർക്കാരിൽനിന്നു "സി. ഐ. ഇ." എന്ന സ്ഥാനംകിട്ടിയതു്.

അദ്ദേഹം കേവലം വിദ്യാസാഗരനല്ല, ദയാസാഗരനുംകൂടെയായിരുന്നു. കല്ക്കത്തയ്ക്കടുത്തു ബർദവാനം എന്ന നഗരത്തിൽ റോഡിൽകൂടെ ഒരിക്കൽപോകുമ്പോൾ ദരിദ്രനായ ഒരു ബാലൻ ഈശ്വരചന്ദ്രവിദ്യാസാഗരന്റെ അടുത്തുചെന്നു് "യജമാനനേ! എനിക്കു വിശക്കുന്നു; ഒരു പൈ തരിക." എന്നുചോദിച്ചു.

ഈശ്വരചന്ദ്രൻ—"ഞാൻ നാലുപൈസാതന്നാൽ നീ എന്തുചെയ്യും?"

കുട്ടി—ഭക്ഷണത്തിനായിട്ടു രണ്ടുപൈസയ്ക്കു് മാവുവാങ്ങിക്കൊണ്ടുപോകും, ശേഷം രണ്ടുപൈസാ അമ്മയുടെ പക്കൽ കൊടുക്കും.

"നാലു് അണതന്നാൽ നീ എന്തുചെയ്യും?"

ഇതുകേട്ടു് 'ഇദ്ദേഹം നേരമ്പോക്കുപറകയാണു്' എന്നുവിചാരിച്ചു് കുട്ടി അവിടെനിന്നു പോകാനാരംഭിച്ചു. ഹാ! ദയാസാഗരന്റെ മനസ്സു് അതിനനുവദിക്കുമോ? അദ്ദേഹം ആ കുട്ടിയുടെ കൈയ്ക്കുകടന്നുപിടിച്ചു് വീണ്ടും അപ്രകാരം തന്നെ പറഞ്ഞു.

"ആഹാരത്തിനായിട്ടു് രണ്ടണയ്ക്കു് അരിവാങ്ങിക്കും. ശേഷം രണ്ടണയ്ക്കു മാങ്ങാവാങ്ങിവില്ക്കും. അങ്ങനെ ചെയ്യുന്നതിനാൽ അതിൽനിന്നും എനിക്കു ഒന്നുരണ്ടണകിട്ടും."

ഇതുകേട്ടു് ഈശ്വരചന്ദ്രൻ ഒരു രൂപയെടുത്തു് ആ കുട്ടിക്കുകൊടുത്തു. ബാലകൻ രൂപയുംകൊണ്ടുപോകയുംചെയ്തു. പിന്നീടു നാലഞ്ചുവർഷംകഴിഞ്ഞശേഷം ഒരിക്കൽ വിദ്യാസാഗരൻ ആ നഗരത്തിലുള്ള സംസ്കൃതപാഠശാലയെ സന്ദർശിക്കുന്നതിനായിട്ടു് അങ്ങാടിത്തെരുവിൽകൂടെ പോകുമ്പോൾ ഒരാൾ അദ്ദേഹത്തിന്റെ അടുത്തുവന്നു് രണ്ടു കൈയുംകൂപ്പിത്തൊഴുതുകൊണ്ടു് ഇങ്ങനെ പറഞ്ഞു—"സ്വാമിൻ, ദയാസാഗര! എന്റെ ഈ കടയിലേക്കുവന്നു് ഈ സ്ഥലത്തെ പവിത്രമാക്കിത്തീർക്കുക!"

ഈശ്വര:—ഞാൻ നിന്നെ അറികയില്ലല്ലോ; നീ ആരാണു്?

അയാൾ—അല്ലയോ ദയാനിധേ! അങ്ങ് എന്നെ അറികയില്ലെങ്കിലും ഞാൻ അങ്ങയെ അറിയുന്നു. ഞാൻ ഒരു പൈസാ ചോദിച്ച സമയത്തു് ഒരു രൂപാ തന്നതു് ഭവാനല്ലേ? ഞാൻ ആ രൂപായിൽ പതിനാലണയ്ക്കു് മാങ്ങാവാങ്ങിവിററു. അതിൽനിന്നു് എനിക്കു മൂന്നുനാലണ കിട്ടി ഞാൻ അതിനും മാങ്ങാവാങ്ങിവിററു. ഇങ്ങനെ ക്രമേണ ആ പ്രവൃത്തിയെ തുടൎന്നുകൊണ്ടും അവയിൽനിന്നും ആദായം കിട്ടിക്കൊണ്ടും ഇരുന്നു. ഇപ്പോൾ എനിക്ക് അതിൽനിന്നു ഉന്നതികിട്ടി എന്നുമാത്രമല്ല, എന്റേയും മാതാവിന്റേയും ജീവിതവൃത്തി സുഖമായി കഴിഞ്ഞുപോരുന്നുമുണ്ടു്.

ഇതുകേട്ടു് അദ്ദേഹം വളരെ പ്രസന്നനായി തീരുകയും, ആ ബാലന്റെ കടയിൽപോയി കുറച്ചുനേരം ഇരിക്കയുംചെയ്തു.

ഇദ്ദേഹത്തിന്റെ ദീനദയാലുത്വത്തെ കാണിക്കുന്ന മറെറാരു ദൃഷ്ടാന്തം പറയാം. ഒരു മദിരാശിക്കാരൻ കല്ക്കത്തയിൽ താമസിക്കുന്നു എന്നും അയാൾ ദരിദ്രനായിപ്പോകയാൽ കുറച്ചുദിവസമായ് വളരെ സങ്കടാവസ്ഥയിലാണെന്നും ഒരു പുതിയ വൎത്തമാനം ഒരുദിവസം പണ്ഡിതാ ഈശ്വരചന്ദ്രന് അറിവുകിട്ടി. അദ്ദേഹം ഉടൻതന്നെ തന്റെ വേലക്കാരിൽ ഒരുവനെ വിളിച്ചു് പൂൎണ്ണവിവരം അറിഞ്ഞുവരാനായ് പറഞ്ഞയച്ചു. ആ ഭൃത്യൻ മദിരാശിക്കാരൻ താമസിച്ചിരുന്ന സ്ഥലത്തെത്തി ആ കെട്ടിടത്തിലെ ഉടമസ്ഥനെക്കണ്ടു വിവരം ചോദിച്ചതിൽ ഇപ്രകാരം മറുപടിയുണ്ടായി—

ഇദ്ദേഹം എന്റെ വീട്ടിൽ വാടകയ്ക്കു താമസിക്കുന്നു. കുറച്ചുകാലമായി എനിക്കു വാടകയൊന്നും തരാറില്ല. മൂന്നുനാലുദിവസമായി അദ്ദേഹത്തിന്റെ കുട്ടികൾക്കുകൂടിയും ആഹാരത്തിനു നിവൃത്തിയില്ലാതിരിക്കയാണു്. പിന്നെ എങ്ങനെ എനിക്കു വാടകതരും?” ഉടനെ ഭൃത്യൻ ആ മനുഷ്യനെയുംകണ്ടു് വൃത്താന്തമെല്ലാം അറിഞ്ഞിട്ടു് ഈശ്വരചന്ദ്രന്റെ അടുക്കൽചെന്നു് സവിസ്തരം ബോധിപ്പിച്ചു. അദ്ദേഹമാകട്ടെ, “ആ മഹാശയനു് മദ്രാസ്സിൽ പോകുന്നതിനിച്ഛയുണ്ടോ എന്നും, എന്നാൽ, വഴിച്ചെലവെന്താകുമെന്നും അന്വേഷിച്ചുകൊണ്ടുവരികയും, വീട്ടുവാടകയ്ക്കായ് ൩൦ രൂപായും ഭക്ഷണച്ചെലവിനായ് ൨൦ രൂപായും ഇപ്പോൾ കൊടുക്കയും ചെയ്യണം” എന്നു പറഞ്ഞു് നാല്പതുരൂപാ ആ ഭൃത്യന്റെപക്കൽ കൊടുത്തയച്ചു. അതിൻപ്രകാരം ഭൃത്യൻ അവിടെച്ചെന്നു രൂപായുംകൊടുത്തു വിവരം പറഞ്ഞപ്പോൾ അയാൾ അദ്ദേഹത്തിന്റെ ദയാലുതയെഓൎത്തു് കരഞ്ഞുതുടങ്ങി. ഒടുവിൽ അശ്രുബിന്ദുപരിപൂൎണ്ണ

മായ നേത്രങ്ങളാൽ വീക്ഷിതനായിട്ട്, "നൂറുരൂപയുണ്ടെങ്കിൽ ഞങ്ങൾ സുഖമായി വീട്ടിൽചെന്നു ചേരുന്നതാണ്" എന്നു അയാൾ പറഞ്ഞതിനെ ഭൃത്യൻ വീണ്ടും വന്നറിയിക്കയാൽ അദ്ദേഹം ഉടൻതന്നെ നൂറുരൂപയുംകൊടുത്തു് ഇങ്ങനെ പറഞ്ഞയച്ചു. "ഈ രൂപയെ കൊണ്ടുകൊടുത്തു്, അവർക്ക കപ്പലിൽ കയറുന്നതിനു വേണ്ടസഹായം ചെയ്തിട്ടുവേണം തിരിച്ചുവരാൻ"

ഇതനുസരിച്ച് ആ ഭൃത്യൻ ആ നൂറുരൂപയും കൊടുക്കയും, ടിക്കറ്റുവാങ്ങി കപ്പലിൽ കയറുന്നതുവരെ അവർക്ക വേണ്ടസഹായങ്ങൾ ചെയ്തുകൊടുക്കയും ചെയ്തിട്ട തിരിച്ചുപോന്നു.

ഏവംവിധേന, പരോപകാരതൽപരതയെപ്രവൃത്തിമൂലം ദൃഷ്ടാന്തപ്പെടുത്തിക്കൊടുത്ത മഹാശയന്മാരുടെ കഥകൾ കേൾക്കമ്പോൾ ആരുടെ മനസ്സു തന്നെ അലിയുകയില്ല! "ഇദ്ദേഹത്തിന്റെ (ബംഗാളിഭാഷയിലുള്ള) ജീവചരിത്രം നോക്കിയാൽ കുറഞ്ഞാലും ഒരു മണിക്കൂറെങ്കിലും 'എന്റെജന്മം വൃഥാപോയല്ലൊ' എന്നു വിചാരിച്ച് പശ്ചാത്തപിക്കാത്ത കഠിനഹൃദയന്മാർ ഉണ്ടോ എന്നു സംശയിക്കുന്നു"തായ് അനുഭവസ്ഥനായ ഒരു മഹാനുഭാവൻ എഴുതയിരിക്കുന്നു. ഇതിൽനിന്ന് ഈശ്വരചന്ദ്രവിദ്യാസാഗരന്റെ സ്വഭാവം ഏകദേശം ഊഹിക്കാമല്ലോ.

ഇദ്ദേഹത്തിന്റെ ബാല്യാവസ്ഥയിലെ ദരിദ്രത എവിടെ? ഇദ്ദേഹം ലണ്ഡനിൽ അയച്ചുകൊടുത്ത പതിനായിരം രൂപയെവിടെ? താൻ പ്രയാസപ്പെട്ടുപഠിച്ച സ്ഥലമെവിടെ? സ്വന്തചിലവിന്മേൽ കെട്ടിച്ചിട്ടുള്ള പാഠശാലകൾ എവിടെ? ബാല്യത്തിൽ തന്റേയും പിതാവിന്റേയും പാത്രംതേച്ചിരുന്ന സമയം ഏതു്? തന്റെ കീഴിൽ അനേകായിരം ജോലിക്കാരുള്ളതായിരിക്കുന്ന ഈസ്സമയമേതു്? ഇതിനെല്ലാം കാരണം രാത്രി ഉറങ്ങാനായ് വിനിയോഗിച്ച ആ രണ്ടുമണിക്കൂർ സമയംനീക്കി ബാക്കിയുള്ള സമയത്തുചെയ്ത സ്ഥിരപരിശ്രമത്തിന്റെ ഫലംതന്നെയല്ലേ?

"തസ്മാത് പുരുഷകാരേണ
യത്നംകുര്യാദതന്ദ്രിതഃ"

(അതുകൊണ്ടു സ്വതന്ത്രനായ് പുരുഷാർത്ഥത്തോടുകൂടി യത്നം ചെയ്യാലും!)

---

# പുസ്തകാഭിപ്രായം.

---

## അപ്പുക്കുട്ടൻ.

പ്രസാധകൻ,

ആശ്രാമത്തു പി. കെ. കൊച്ചുനാണുപിള്ള അവർകൾ.

പ്രകാശകൻ,

പെരിനാട്ട്, എസ്സ്. പത്മനാഭൻ ആശാരി അവർകൾ.

തിക്തകങ്ങളായ ഔഷധങ്ങൾ തേൻ, പഞ്ചസാര മുതലായ മധുരദ്രവ്യങ്ങളിൽ ലയിപ്പിച്ചു രോഗികൾക്കുകൊടുക്കുന്നതുപോലെയാണ് സന്മാർഗ്ഗനിഷ്ഠാപരങ്ങളായ ആചാരപരിഷ്കാരവിഷയങ്ങൾ ഇതുപോലെയുള്ള നവരസങ്ങളായ ചെറുകഥകൾ മൂലം ജനസമുദായത്തിനെ ഉദ്ബോധിപ്പിക്കുന്നത്. "ലോകത്തിൽ അധർമ്മവും അസത്യവുംകൊണ്ടു സർവ്വവും സാധിക്കാമെന്നുവിചാരിച്ച് സത്യം, സമത്വം, സ്വാതന്ത്ര്യം ഇവകൾക്കു ഭംഗം ചെയ്യുന്ന സൽപ്പുരുഷികൾ അവസാനരംഗത്തിൽ ബീഭത്സരൂപന്മാരായും ലോകനിന്ദ്യന്മാരായും കരതലാമലകംപോലെ വെളിപ്പെട്ടുമെന്നും ഉള്ളതിന് ഈ ചെറിയ നോവൽ ഒരു ഉത്തമാദർശമത്രെ. വിസ്മയാവഹമായ പരിണാമഗുപ്തിയോടും ഹൃദയസ്പർശികളായ സദാചാരവിഷയങ്ങളോടും സരസവും സമയോചിതവും ആയ സംഭാഷണരീതിയോടുംകൂടിയ ഈ പുസ്തകം മലയാളഭാഷയ്ക്കു സാമാന്യം ഉചിതമായ ഒരു ഭൂഷണംതന്നെ എന്നാണ് ഞങ്ങളുടെ അഭിപ്രായം. ക്ഷേമോദയം, ഭാരതദീപം ഇതുകളുടെ അധിപരും സാധുദാസൻ എന്നപേരിൽ ഒരു സുപ്രസിദ്ധപ്രാസംഗികനും ആയ ഗ്രന്ഥകർത്താ കൊച്ചുനാണുപിള്ള കേരളീയർക്കെല്ലാം സുപരിചിതനാകയാൽ അദ്ദേഹത്തിന്റെ സാഹിത്യനൈപുണ്യത്തെസംബന്ധിച്ചു വിശേഷിച്ചൊന്നും ഞങ്ങൾ പറയണമെന്നു വിചാരിക്കുന്നില്ല. പ്രസ്തുതഗ്രന്ഥത്തിനും പ്രസാധകപ്രകാശകന്മാർക്കും ഞങ്ങൾ സർവ്വവിജയങ്ങളേയും ആശംസിച്ചുകൊള്ളുന്നു.

വില അണ, ൨.

---

അഭിപ്രായത്തിനായി അയച്ചുതന്ന പ്രബുദ്ധകേരളം ഗ്രന്ഥാവലി ൮-ാം പുസ്തകമായ ശ്രീവിവേകാനന്ദചരിതം ഒന്നാംഭാഗവും മാററത്തിനായി അയച്ചുതന്ന ജനരഞ്ജിനി എന്ന പത്രവും കൈപ്പററി നന്ദിപറഞ്ഞുകൊള്ളുന്നു. അഭിപ്രായങ്ങൾ അടുത്തതിൽ.

...................................

# ചിലപുതിയ ജൎമ്മൻസാമാനങ്ങൾ.

## ജൎമ്മൻ അലാറംടൈംപീസ്.



ഉറപ്പായി പണിചെയ്തിട്ടുള്ളതും ശരിയായ സമയത്തെ കാട്ടുന്നതു, ദിവസം താക്കോൽകൊടുക്കേണ്ടതു, ആവശ്യമായ സമയം അലാറം അടിക്കുന്നതു. നമ്പ്ര ൧ ൭ ഇഞ്ചു ഡയൽ അലാറം ടൈംപീസ് ൧-ന്നുക ൩ ണ ൰. നമ്പ്ര ൨ ൨-ഇഞ്ചുഡയൽ ജൎമ്മൻലിററിൽ ബിടൈംപീസ് ൧ന്നു ക ൨. നമ്പ്ര ൩- ടി ടൈംപീസ് അലാറവും ഇരുട്ടത്തും സമയംകാട്ടുന്ന റേഡിയം ഡയലോടുകൂടിയതു ൧-ന്നു ക ൬.

## ജൎമ്മൻ എലക്ട്രോപ്ലേററ്സ്വൎണ്ണാഭരണങ്ങൾ.



ഇതു ജൎമ്മനിയിൽനിന്നും വളരെ ഭംഗിയായി പണിചെയ്തുവന്നിട്ടുള്ളതു, നല്ലസ്വൎണ്ണപ്ലേററ്വളരെ പ്രകാശത്തോടു കൂടിയപട്ടം തേച്ച ചുകപ്പു, വെള്ള ഇമിറേഷൻകല്ലുകൾ പതിച്ചതു, നോട്ടത്തിൽ ശരിയായ രത്നാഭരണങ്ങൾക്കു തുല്യമായതു, വളരെക്കാലംകേടുവരാതെ നിൽക്കുന്നതു, വിലഏററവും കുറഞ്ഞതു, നമ്പ്ര ൧- ഇമിറേഷൻ വൈരക്കമ്മൽ ജോടി ൧ന്നു ക ൩, നമ്പ്ര ൨- ടി ചെറിയ സയസ് കമ്മൽ ജോടി ൧-ന്നു ക ൨-ണ ൰. നമ്പ്ര ൩-ലോലക്ക് (തൂക്കിമാതിരി) ജോടി ൧-ന്നു ക ൧. നമ്പ്ര ൪. ടി ഇംഗ്ലീഷ്മാതിരി ലോലക്ക ജോടി ൧-ന്നു ക ൧-ണ ൰. നമ്പ്ര ൫-എലക്ട്രോപ്ലേററ് സ്വൎണ്ണഒഡ്യാണം ൧-ന്നു ക ൭-നമ്പ്ര ൬-നെക്ലസ് ൧൫-ഇഞ്ചുനീളം പ്ലേററസ്വൎണ്ണചങ്ങല പെൻഡണ്ടോടുകൂടിയതു ൧-ന്നു ക ൩-നമ്പ്ര ൭-ഇമിറേഷൻ വൈരമോതിരം ൧ന്നു ക ൨.

വി—പി—ചിലവുപുറമെ—കാററലാഗ് ഇനാം

ലക്ഷ്മീവിലാസം വൎത്തകശാല.

തപാൽപെട്ടി നമ്പ്ര ൩൭-മദിരാശി.

Printed and published by M. Muthuswemy Reddiar,
at the V. V. Press,—Quilon.